ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീ തൈക്കാട്ട് അയ്യാസ്വാമി തിരുവടികൾ

(ജീവചരിത്ര സംഗ്രഹം)



പ്രസാധകൻ

(സംഘം പ്രസിഡണ്ട്)



സെൻട്രൽ പ്രസ്സ് — തിരുവനന്തപുരം.

വർഷം **1960**

[വില രൂപാ ഒന്ന്]

---

# സമർപ്പണം

വന്ദ്യ ഗുരുദേവനും ശ്രീ ശിവരാജയോഗിയും ആയ തൈയ്ക്കാട്ടു് അയ്യാസ്വാമി തിരുവടികളുടെ തൃപ്പാദങ്ങളിൽ ഭക്ത്യാദര പുരസ്സരം സമർപ്പിച്ചു കൊള്ളുന്നു.

# മുഖവുര

പരമ ഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ, ശ്രീമന്നാരായണഗുരുസ്വാമികൾ, ശ്രീ സ്വയംപ്രകാശയോഗിനിയമ്മാൾ, എന്നീ മഹത്തുക്കൾ ഏതൊരു മഹാത്മാവിന്റെ സന്നിധിയിൽ നിന്നും അദ്ധ്യാത്മദീപം പകർന്നു തങ്ങളുടെ ശിഷ്യപരമ്പര വഴിയായി ലോകമൊട്ടുക്ക് പ്രകാശമാനമാക്കി മുമുക്ഷുക്കൾക്ക് ആശ്രമതുല്യേണ വിശ്രമത്താവളങ്ങൾ നിർമ്മിക്കപ്പെട്ടുവോ, ആ മഹാത്മാവിന്റെ ആദർശങ്ങൾ എന്തെല്ലാമാണ്, ആ പരമഹംസൻ എങ്ങനെ സാമാന്യ ജനങ്ങളുടെ ഇടയിൽ കഴിഞ്ഞുകൂടി ഇത്യാദി ജിജ്ഞാസകൾ എന്റെ ഹൃദയത്തിൽ പലപ്പോഴും തല പൊന്തിച്ചു കൊണ്ടിരിക്കവേയാണ് "തേടിയവള്ളി കാലിൽ ചുററി"യവിധം ഈ ഗ്രന്ഥത്തിന്റെ കയ്യെഴുത്തുകാപ്പി എനിക്കു കാണാൻ സാധിച്ചത്.

ഞാൻ സ്വാമി തിരുവടികളെപ്പററി, ശ്രീ ചട്ടമ്പിസ്വാമി തിരുവടികളോടു കുറച്ചധികകാലം സഹവസിച്ചു കഴിഞ്ഞുകൂടാൻ ഭാഗ്യമുണ്ടായിട്ടുള്ള ഒന്നു രണ്ടു വന്ദ്യ വയോ വൃദ്ധന്മാരോടു വേണ്ടവിധം ആരാഞ്ഞിട്ടും അവരിൽനിന്നും സാന്ദർഭികമായ ചില സംഭവങ്ങൾ അറിയാൻ കഴിഞ്ഞിട്ടുണ്ടെന്നല്ലാതെ സംതൃപ്തികരമായ യാതൊരു വിവരവും കിട്ടിയിട്ടില്ലായിരുന്നു. ഉത്തരോത്തരം വെമ്പിക്കൊണ്ടിരുന്ന ആ ചിന്തയ്ക്കു പരിഹാരമില്ലാതെവന്നപ്പോൾ "അതീത നിലയിൽ പ്രപഞ്ചത്തിൽ വ്യാപരിച്ചു കഴിഞ്ഞ പുണ്യപുരുഷന്മാരെപ്പററി ഒന്നുമറിയാൻ സാദ്ധ്യമല്ല" എന്ന തത്വം വിചാരിച്ചു സമാധാനപ്പെട്ടു.

പ്രസ്തുത മഹാത്മാവിന്റെ സീമന്തപുത്രനായ ശ്രീ ലോകനാഥപണിക്കരാൽ തന്നെ വിരചിതമായ ഈ ജീവചരിത്രഗ്രന്ഥം അദ്ദേഹത്തിന്റെ ഭക്തജനങ്ങളുടെ ജിജ്ഞാസക്ക് പരിഹാരമരുളുന്നുവെന്നുമാത്രമല്ല ഗ്രന്ഥത്തിലെ പ്രസ്താവനകളുടെ ഉത്തമ സാക്ഷിത്വത്തിന് ഒരു തെളിവും കൂടിയാണ്. ഈ ഗ്രന്ഥത്തെ ആസ്പദമാക്കി ഇനിയും അജ്ഞാതമായിരിക്കുന്ന സ്വാമി തിരുവടികളുടെ ജീവിത രഹസ്യങ്ങൾ തുടർച്ചയായി പ്രസ്പഷ്ടമായിക്കൊണ്ടിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ലോകസമാധാനത്തിന്റെ നിലനില്പിനായി ഏതുകാലത്തും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നവരും ഈശ്വരാംശഭൂതന്മാരുമായ ഇത്തരം മഹാത്മാക്കളുടെ ചരിത്രങ്ങൾ എത്രയുണ്ടായാലും കേരളീയൎക്കെന്നല്ല മലയാളഭാഷയ്ക്കും കൂടി ഒരനുഗ്രഹമായിത്തീരുന്നതാണ്. ഭക്തിദ്വാരാജ്ഞാനദീപം ജ്വലിപ്പിച്ചു മനസ്സിനെ തമോനിർമ്മുക്തമാക്കുന്നതിനു പര്യാപ്തമായ ഈ ഗ്രന്ഥം മലയാളത്തിലെന്നല്ല ഇതരഭാഷകളിലും കൂടി ലോകമൊട്ടുക്കു പ്രചരിച്ചു കാണാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ!

എന്ന്,
സ്വാമിഭക്തൻ
കാലടി കെ. പരമേശ്വരൻപിള്ള.

# പ്രസ്താവന

ശ്രീ ശിവരാജയോഗി തൈയ്ക്കാട്ട് അയ്യാസ്വാമിതിരുവടികൾ മഹാ സമാധി പ്രാപിച്ചിട്ട് ഇപ്പോൾ അൻപതുവർഷം കഴിഞ്ഞിരിക്കുന്നു. പണ്ഡിത വരേണ്യനും, യോഗിവര്യനുമായിരുന്ന ആ മഹാപുരുഷനെക്കുറിച്ച് ഇന്നത്തെ തലമുറയിലുള്ളവർക്ക് അധികമൊന്നും അറിയുവാൻ സന്ദർഭം ഉണ്ടായിട്ടില്ല. അനന്തശയനത്ത് (തിരുവനന്തപുരത്ത്) തന്നെ പല സമുദായങ്ങളിൽ നിന്നും പ്രഗത്ഭന്മാരായ നൂറിലധികം ശിഷ്യന്മാർ അദ്ദേഹത്തിനുണ്ടായിരുന്നിട്ടും ആ മഹാത്മാവാനെക്കുറിച്ച് അധികം ആരും അറിയാനിടയാകാത്തത് അദ്ദേഹം കീർത്തിക്കോ പ്രതാപത്തിനോ വേണ്ടി ആശിക്കാത്തതുകൊണ്ടും, അവയെവെറുത്തിരുന്നതുകൊണ്ടുമാണ്. ആദ്ധ്യാത്മികാനുഭൂതിയിൽ ശ്രീ ശങ്കരൻ തുടങ്ങിയവരെക്കാൾ ഒട്ടും തന്നെ പിന്നിലല്ലായിരുന്ന ശ്രീ അയ്യാസ്വാമികളുടെ മഹത്വവും ആദ്ധ്യാത്മികസന്ദേശവും പതുക്കെ ലോകത്തിൽ വ്യാപിച്ചുറയ്ക്കട്ടെ എന്നായിരിക്കാം നിയതിയുടെ നിശ്ചയമെന്നു തോന്നിപ്പോകുന്നു. എന്തായാലും, അദ്ദേഹത്തിന്റെ കാലശേഷം ആ മഹാന്റെ ശിഷ്യപരമ്പരയിൽപെട്ടവർപോലും അദ്ദേഹത്തെക്കുറിച്ച് ചെറുതായിട്ടെങ്കിലും ഒരു വിവരണം പൊതുജനങ്ങളുടെ അറിവിലേയ്ക്കായി ഒന്നു പ്രസ്താവിക്കാൻ മുതിർന്നിട്ടില്ല. 1955 ജനുവരി മുപ്പതാം തീയതി അദ്ദേഹത്തിന്റെ സ്മാരകമായി "ശ്രീ ശിവരാജയോഗി തൈയ്ക്കാട്ട് അയ്യാസ്വാമി സ്മാരകാദ്ധ്യാത്മ വിദ്യാസംഘം" എന്നൊന്ന് അദ്ദേഹത്തിന്റെ മൂത്തപുത്രനായ ശ്രീ ലോകനാഥപണിക്കരയ്യാ രൂപീകരിച്ചു. പ്രസ്തുത സംഘത്തിന്റെ പ്രവർത്തനങ്ങൾ ക്രമേണ വികസിച്ചുവരുന്നതേയുള്ളു. ആദ്യമായി പ്രസ്തുത സംഘത്തിന്റെ ആഭിമുഖ്യത്തിൽ ശ്രീ സ്വാമിതിരുവടികളുടെ സ്മാരകമായി ഒരു പൊതു

യോഗം തിരുവനന്തപുരത്തുവച്ചു് കൂടിയതു് 1956 ആഗസ്റ്റ് മാസ
ത്തിൽ ശ്രീ ചിത്രാ ഹിന്ദുമത ഗ്രന്ഥശാലയിൽ വച്ചായിരുന്നു. അ
ന്നത്തെ യോഗത്തിൽ പങ്കുകൊണ്ടവരിൽ പലരും സ്വാമിജിയുടെ
ഒരു ജീവചരിത്രം പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെന്നു് അഭി
പ്രായപ്പെട്ടതനുസരിച്ചാണു് ഇങ്ങനെ ഒന്നു എഴുതി പ്രസിദ്ധീകരി
ക്കാൻ ഉദ്ദേശിച്ചതു്. യാതൊരു മൂലധനവുമില്ലാതെ പ്രവർത്തനം
ആരംഭിച്ച ഈ സംഘത്തിനു് പല വിധത്തിലുള്ള പ്രയാസങ്ങളും
സാമ്പത്തിക വിഷമങ്ങളും അഭിമുഖീകരിക്കേണ്ടി വന്നതുകൊണ്ടാ
ണു് ജീവചരിത്രം പ്രസിദ്ധപ്പെടുത്താൻ ഇത്രയും താമസിച്ചതു്.
തിരുവടികളുടെ പുത്രനായ ശ്രീ ലോകനാഥപണിക്കർ ഒരു ജീവ
ചരിത്രം എഴുതി പൂർത്തിയാക്കിയിട്ടു് 1955മാർച്ചിൽ സമാധിയായി
സംഘം 1955 ജനുവരി ഒടുവിലാണു് സ്ഥാപിച്ചതെങ്കിലും അദ്ദേഹ
ത്തിന്റെ സമാധിക്കു ശേഷമാണു്, സംഘോദ്ദേശങ്ങൾ നടപ്പിൽ
കൊണ്ടുവരാൻതുടങ്ങിയതു്. ശ്രീ ലോകനാഥപണിക്കർ പ്രസ്തുതകൈ
യ്യെഴുത്തുപ്രതി പ്രസിദ്ധീകരണാർത്ഥം അദ്ദേഹത്തിന്റെ ശിഷ്യപ്ര
ധാനനായ കുശവക്കൽ ജി. മാധവൻനായരെ ഏല്പിച്ചിരുന്നു.
മി. നായർ പ്രസ്തുത സംഘത്തിന്റെ കൈയ്യെഴുത്തുപ്രതി പ്രസിദ്ധീ
കരണത്തിനു സംഘത്തെ ഏല്പിച്ചു. ഈ പ്രസിദ്ധീകരണത്തിനാടി
സ്ഥാനമായിട്ടുള്ളതു് ശ്രീ ലോകനാഥപണിക്കർ സ്വാമിയുടെ കൈ
യ്യെഴുത്തു ഗ്രന്ഥമാണു്. കയ്പകപ്പു് ഗ്രന്ഥത്തിലെ ഭാഷയിൽ തമി
ഴ്കൂടി കലർന്നിട്ടുള്ളതുകൊണ്ടു് അപൂർവ്വം ചിലഭാഗങ്ങളിൽ തനിമ
ലയാളത്തിന്റെ രൂപം കൊടുത്താണു് പ്രസിദ്ധീകരിച്ചിരിക്കു
ന്നതു്. വസ്തുതകൾക്കു് യാതൊരു മാററമോ വ്യത്യാസമോ വരുത്തി
യിട്ടില്ല.

കയ്യെഴുത്തുപ്രതി സംഘത്തിൽ ഏല്പിച്ചതിനു് സംഘാം
ഗവും ശിവരാജയോഗസാധകനുമായ കുശവക്കരൽ ശ്രീ. ജി.
മാധവൻനായരോടും, പ്രസ്തുത ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിനു്
അശ്രാന്തപരിശ്രമംചെയ്ത സംഘം സെക്രട്ടറി വഞ്ചിയൂർ ഡാക്ടർ

പി. സി. സി. പിള്ളയോടും, ഈ പുസ്തകം പരിശോധിച്ചുതന്ന പ്രൊഫസർ എൻ. കൃഷ്ണപിള്ള എം. എ.-യോടും, ഇത്ര ഭംഗിയായി അച്ചടിച്ചുതന്ന സെൻട്രൽ പ്രസ്സുകാരോടും ഈ സംഘത്തിനുള്ള നന്ദി ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ പ്രസിദ്ധീകരണം കൊണ്ടു് ശ്രീ സ്വാമി തിരുവടികളെക്കുറിച്ചു ഇതേവരേയും അജ്ഞാതമായിരുന്ന വ്യക്തിത്വവും അദ്ധ്യാത്മവിദ്യയും, സജ്ജനങ്ങളുടെ ഇടയിൽ തെല്ലെങ്കിലും പ്രചരിക്കുമെങ്കിൽ തന്മൂലം പ്രസ്തുത സംഘത്തിനു സിദ്ധിക്കാവുന്ന ചാരിതാർത്ഥ്യത്തെ ഇവിടെ രേഖപ്പെടുത്തിക്കൊണ്ടു് "ശ്രീ തൈക്കാട്ടു് അയ്യാസ്വാമി" തിരുവടികളുടെ ജീവചരിത്രം കുറിപ്പുകളോടെ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

കാലടി കെ. പരമേശ്വരൻപിള്ള,
പ്രസിഡൻറു്
ശ്രീ ശിവരാജയോഗി തൈക്കാട്ടു് അയ്യാസ്വാമി
സ്മാരകാദ്ധ്യാത്മ വിദ്യാസംഘം,
തിരുവനന്തപുരം.

തിരുവനന്തപുരം,
24—3—1960.

# പ്രാരംഭം

മനുഷ്യജന്മം ഏററവും ഉത്തമമാണ്. അതിലും പുരുഷജന്മം എത്രയോ ശ്രേഷ്ഠമാണ്. മനുഷ്യർ, ഈശ്വരനെന്നുള്ള വിശ്വാസത്തോടും ധർമ്മചിന്തയോടും സത്യശീലത്തോടും ജന്മം പോറേണ്ടവരാണ്. ഭാരതഭൂമിയിൽ ഉത്തമനായി ജനിച്ച്, വേദാഗമവിശാരദനായി തത്വങ്ങളറിഞ്ഞ് യോഗിയായി ഭവിക്കുന്നതും കൈവല്യസിദ്ധിക്കായി ജ്ഞാനിയായി പരിണമിക്കുന്നതും അതിശ്ലാഘനീയമാണ്. മുക്തിപദം ലഭിക്കുന്നതിന് ഈശ്വരന്റെ അനുഗ്രഹം അത്യാവശ്യമാണ്. ചില മഹത്തുക്കൾ ജഗന്നിയന്താവിന്റെ കരുണമാത്രം മതി എന്ന ആഗ്രഹത്തിൽ മനുഷ്യജന്മം ആവശ്യപ്പെട്ടുകൊണ്ട് സ്തുതിക്കുന്നു.

ഇഹൈവതൈർജ്ജിതസർഗ്ഗോ

യേഷാംസാമ്യസ്ഥിതം മനഃ എന്ന ഗീതാ തത്വമനുസരിച്ച് ചിലർ സദേഹരായിത്തന്നെ ആത്യന്തിക സുഖത്തെ അഥവാ ബ്രഹ്മാനന്ദത്തെ അല്ലെങ്കിൽ വിദേഹ മുക്തിയെ അടയാൻ ആഗ്രഹിക്കുന്നു. ശ്രീ ബുദ്ധദേവന്റെ മഹാ നിർവ്വാണം ഇതിനൊരുദാഹരണമാണ്.

തോവാളക്കട്ടത്ത് (ഇപ്പോഴത്തെ കന്യാകുമാരി ഡിസ്ട്രിക്റ്റ്) തെക്കരിമല എന്ന ഒരു ചെറിയ മലയുണ്ട്. അവിടെ ഒരു ഭക്തയാൽ സ്ഥാപിക്കപ്പെട്ട ഒരു സുബ്രഹ്മണ്യസ്വാമി ക്ഷേത്രം ഇന്നും സ്ഥിതിചെയ്യുന്നുണ്ട്. ആ മലയിലുള്ള ഒരു ഗുഹക്കകത്ത് ഒരു മഹാത്മാവ് വളരെക്കാലമായി തപോനിഷ്ഠയിൽ ഇരിക്കുന്നത് അറിഞ്ഞതിനാലാണ് ഈ ക്ഷേത്രം അവിടെ പണി കഴിപ്പിക്കാനിടയായത്. ക്ഷേത്രം പണി പൂർത്തിയായപ്പോൾ അവിടെ പലരും ചെന്ന് പ്രാർത്ഥനകളും വഴിപാടുകളും നടത്തിത്തുടങ്ങി. ഒരു ദിവസം ദർശനത്തിനായി അവിടെ വന്നിരുന്നവരുടെ കൂട്ടത്തിലു

ണ്ടായിരുന്ന ഒരു ചെറിയ കുട്ടി സമാധിനിഷ്ഠയിലിരുന്ന ആ മഹാത്മാവിൻെറ അരുകിൽ ഇഴഞ്ഞുചെന്നു് "താത്ത" എന്നു് വിളിച്ചുകൊണ്ടു് വെള്ളിക്കമ്പികൾപോലെയിരിക്കുന്ന ആ താടി കടപിടിച്ചു് വലിച്ചു. എന്തൊരത്ഭുതം ! ഇതിനുശേഷം അവിടെ കണ്ടതു് വെറും വെള്ളനിറത്തിലുള്ള കുറെ ചാമ്പൽമാത്രമായിരുന്നു. ദേഹം ഭസ്മമായ രീതിയിൽ തന്നെ കുറെ നാൾ കൂടി അവിടെ ഇരുന്നിരുന്നു. ഇത്തരം ഇച്ഛാസ്വാധീന വിഗ്രഹന്മാരായ യോഗികൾ ഒരേനിലയിലിരുന്നുകൊണ്ടു് ആത്മാവിനെപരത്തിൽ സംയോജിപ്പിച്ചു് ദേഹത്തെ യോഗാഗ്നിയാൽ ദഹിപ്പിച്ചുകളയുന്നകൊണ്ടാണു് ഇങ്ങനെ സംഭവിക്കുന്നതു്. നമ്മുടെ പുരാണങ്ങളിൽനിന്നുതന്നെ ശബരി തുടങ്ങിയ മഹാത്മാക്കൾ ഇപ്രകാരം ചെയ്തിട്ടുള്ളതായി നമുക്കു് അറിവുള്ളതാണല്ലോ.

മനുഷ്യൻ തൻെറ താല്ക്കാലിക സുഖത്തെമാത്രം കരുതി ഈ ലോകത്തു് ധനമാണു് വലുതെന്നു് വിചാരിച്ചു് പലവിധത്തിൽ ദ്രവ്യം സമ്പാദിച്ചു് അന്ത്യകാലത്തിൽ, തൻെറ ആത്മാവിനു് സ്വാതന്ത്ര്യവും ശാന്തിയും നേടാൻ സാധിക്കാതെ പാപിയായിത്തീന്നു നരകയാതനകൾ അനുഭവിച്ചിട്ടു് ഈ ലോകത്തോടു അന്ത്യയാത്ര പറഞ്ഞു കണ്ണുനീർ തൂകി പിരിയുന്നു. ചുരുക്കം ചിലർ ജീവകാരുണ്യത്തെ ആസ്പദമാക്കി ദാനധർമ്മാദികളാൽ മനഃശാന്തിയടഞ്ഞു ആത്മാവിനെ അസ്വാതന്ത്ര്യത്തിലാഴ്ത്താതെ ഈശ്വരനെ സ്മരിച്ചുകൊണ്ടു സസുഖം ദേഹത്യാഗം ചെയ്യുന്നു. വേറെ ചിലർ വലിയ അപകടങ്ങളിൽ പെട്ടു് മരിയ്ക്കുന്നു. ഇങ്ങനെ അവരവരുടെ പാപപുണ്യഫലമനുസരിച്ചു ഓരോ അനുഭവങ്ങളാണു് ഉണ്ടായിക്കൊണ്ടിരിക്കുന്നതു്. അതിനാൽ ഈശ്വരഭജനത്തിനുള്ള ചര്യ, ക്രിയ, യോഗം, ജ്ഞാനം എന്നീനാലു പടികളെ ആസ്പദമാക്കി ജീവിച്ചു് തൻെറ ആത്മാവിനെ രക്ഷിക്കേണ്ടതു് അറിവുള്ള ഏതൊരു മനുഷ്യൻെറയും ചുമതലയാകുന്നു. മഹാത്മാക്കളായ യോഗികളും ജ്ഞാനികളും, ഭക്തന്മാരും, ഈശ്വരനാമാർച്ചനയിൽ "അറിവാന

ദൈവമേ" എന്നു പ്രാർത്ഥിക്കുന്നു. സർവവ്യാപിയായ ഈശ്വരൻ ഓരോ ജീവനിലും അറിവായിനില്ക്കുന്നു. ഈശ്വര ശക്തി അണുരൂപത്തിൽ ഹൃദയാകാശത്തിൽ ലയിച്ച് ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി ഇവകളായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈ രഹസ്യം യോഗികളും ജ്ഞാനികളും ഭക്തന്മാരും അനുഭവപ്പെടുന്ന ഒന്നാണ്. ഏതു സംഗതിയിലും അറിവിനെ എത്രത്തോളം ഉപയോഗിക്കുന്നുവോ അത്രത്തോളം അതു് തെളിഞ്ഞുകിട്ടും ഇതിനു് ശ്രദ്ധാ, ഭക്തി, വൈരാഗ്യം ഇവകൾ അത്യാവശ്യമാണ്. ഒരു ഗുരു തന്റെ ശിഷ്യനു് ഏതെങ്കിലും ഒരു ഉപാസനമൂർത്തിയെ ഭജിക്കുന്നതിനു് ഒരു മന്ത്രത്തെ ഉപദേശിക്കുന്നു. ശിഷ്യൻ വളരെ വൈരാഗ്യത്തോടും, ശ്രദ്ധയോടും, ഭക്തിയോടുംകൂടി ആ ഉപാസന ചെയ്യുന്നതായാൽ, ആ ഉപാസനാമൂർത്തി സ്വപ്നത്തിലോ മറ്റോ യാദൃച്ഛികമായി ദർശനം നൾകുന്നു. അതു മായാ രൂപമാണെങ്കിലും അതിൽ മനസ്സിനെ ദൃഢപ്പെടുത്തി ഉപാസനനടത്തി, ദർശന രൂപത്തെ തന്റെ രക്ഷാമൂർത്തിയായി കരുതി വന്നാൽ ഒടുവിൽ സംശയാദിമനോമാലിന്യമറ്റ് അതിൽ ലയിച്ചുപോകുന്നു. വേറെ ചിലർ തന്റെ ഗുരുദേവനെ തന്നെ ഉപാസനാ മൂർത്തിയായികരുതി ഭജിക്കുന്നു. ഇതുകൊണ്ടാണ് "ദൈവം പുരുഷരൂപനാം" എന്നു പാടിയിട്ടുള്ളതു്.

ഇങ്ങിനെ സമയവേദത്തിൽ "അകരമുതലക്ഷരം കളൈയരത്തുമിറൈയെൻപതിനാൽ ഭകവനൊൻറുതാൻ" എന്നു പറഞ്ഞിരിക്കുന്നു. ഈ വേദം, ചിദംബരത്തിൽ മാണിക്ക വാചകർ ഭഗവാനോട്ട് ഗീർവാണഭാഷയിലുണ്ടായിരുന്ന വേദം ഈ കലിയുഗത്തിൽ കോർവയായി കിട്ടുന്നില്ലാത്തതിനാൽ അതിലെ താല്പര്യം ചുരുക്കമായിട്ടെങ്കിലും കിട്ടണമെന്നാവശ്യപ്പെട്ടപ്പോൾ ഭക്തനിൽ കനിഞ്ഞു് തിരുവുള്ളമുണ്ടായി അശരീരിയായി പറഞ്ഞുകേൾപ്പിച്ചതാണ്. "അകര മുതലക്ഷരം കളൈയരത്തും ഇറൈൻെറതനാൽ ഭഗവാനൊൻറുതാൻ" എന്നു വേദത്തിലും പ്രസ്താവിച്ചിട്ടുണ്ടു്.

അതായതു് "അ" മുതൽ "അം" വരെയുള്ള സകല എഴുത്തുകളും (കലൈയരശു) വേദത്തിൽ ആദിയായിരിക്കുന്ന പ്രണവ ശബ്ദം മുഖേനയാണു് സിദ്ധിച്ചിട്ടുള്ളതു്. അതുപോലെ ഈശ്വരാംശഭൂതന്മാരായി പല ദിവ്യാത്മാക്കളും ഉണ്ടെങ്കിലും ഈശ്വരനൊന്നേയുള്ളു എന്നു് നിശ്ചയിക്കാവുന്നതാണു് "താനായി നിറൈന്തതപ്പ്ര മൊൻറതർക്കയാനും ശരിയില" അശരീരിയായി പറഞ്ഞിട്ടുള്ള ഇതിൻെറ തത്വം ഈ ജ്ഞാനം ആദിവസ്തുവിനു തുല്യമല്ല എന്നാണു–അതായതു്, ആ ബ്രഹ്മം ശബ്ദരൂപത്തിൽ വന്നുപോയതുകൊണ്ടു് അതുല്യമായിത്തീർന്നു. ബ്രഹ്മം പത്തട്ടങ്ങളിലേതെങ്കിലുമൊന്നിൽ ലയിക്കുമ്പോൾ ബ്രഹ്മസ്വഭാവം മാറുന്ന ശുദ്ധബ്രഹ്മത്തിനു് യാതൊരുചേഷ്ടയുമില്ല ഋഗ്വേദത്തെ ഇരുപത്തിഅഞ്ചു് ശാഖയായി പിരിച്ചു് പ്രസ്താവിച്ചു കാണുന്നു. ഈ ഗ്രന്ഥം ഒരു കാലത്തു് തമിഴരുടെയിടയിൽ വളരെ പ്രചാരത്തിലിരുന്നു എന്നു് കാണുന്നുണ്ടു് ബ്രാഹ്മണ മേധാവിത്വം വന്നപ്പോൾ അവരുടെ സാമർത്ഥ്യംകൊണ്ടതിനെ മറയ്ക്കുകയും വേദത്തിലെ ആഗമങ്ങളെ കൂട്ടിച്ചേർത്തു കഴച്ചു് അവർ പല ഗ്രന്ഥങ്ങളായി മാറുകയും ചെയ്തു. ആദിസൂക്തിയായ ഋഗ്വേദത്തെ സാമാന്യ ജനങ്ങളുടെ ദൃഷ്ടിപഥത്തിൽ നിന്നും മറച്ചു. ഋഗ്വേദത്തിൽ വേദാന്ത തത്വമല്ലാതെ വേറെയാതൊന്നുമില്ല. എന്നാൽ മററുള്ള മൂന്നിലും മനുഷ്യർക്കുപകാരമായിട്ടുള്ള പലതും പറഞ്ഞു കാണുന്നുണ്ടു്. അഥർവ്വണവേദത്തിൽ 'ചൈയ്യെ മെയ് ചുത്തി അണ്ണൽ പൂജൈ ക്രിയൈ," 'ഓശപെറും ധ്യാനമേയോഗം,' യോഗത്തുക്കപ്പാർ ഉയർ ജ്ഞാനം" പല ഉയിരും ഇപ്പണ്ണനെപ്പാർ എന്നു പ്രസ്താവിച്ചു കാണുന്നതിനാൽ സകല താല്പര്യങ്ങളും ബ്രഹ്മത്തിൽ ലയിച്ചു പോകുമെന്നു് സിദ്ധിക്കുന്നു. അതുകൊണ്ടു തന്നെയാണു് ജ്ഞാനത്തെക്കൊണ്ടു് സായൂജ്യം ലഭിക്കുന്നതിനു യോഗശാസ്ത്രത്തെ ഒരു പടിയാക്കിവച്ചിരിക്കുന്നതു് എല്ലാ ഭക്തനും അവരുടെ ഇഷ്ടദേവതയെ പ്രാണനിൽ ആവാഹിച്ചു് പൂജിക്കേണ്ടതാണെന്നുപ്രസ്താവിച്ചിട്ടുള്ളതും, അറിവാന ദൈവമേ എന്നു് യോഗിവര്യന്മാരും ഭക്തോത്തമന്മാരും പലപ്പോഴും ആവർത്തിച്ചു പറഞ്ഞിട്ടുള്ളതും

ചിന്തനീയമാണ്. ഏതു ദേവതാധ്യാനത്തിലും അച്ചനകളിലും, പൂജാദികളിലും പ്രണവമില്ലാത്തമന്ത്രം ഫലിക്കുന്നതല്ലെന്ന് വേദം വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. പ്രാണൻ പ്രണവാംശമാണ്. ലോകമത്രയും നിറഞ്ഞു നിൽക്കുന്നതു് പ്രണവമായ "ഓം" കാരമത്രെ. വൃക്ഷങ്ങളില്ലാത്ത ഒരു കുന്നിൽ കയറി നിന്ന് "ഓം" എന്ന് ഉച്ചരിച്ചാൽ അവിടെ പ്രതിധ്വനിക്കുന്നതു് ആ "ഓം" കാരം തന്നെയാണ്. 'ഓം' കാരം സർവ്വചരാചരത്തിൻെറയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. ഹൃദയത്തിൽ ആകാശതത്വവും, ആകാശത്തിൽ ജലതത്വവും ഉണ്ടു്. പ്രാണാന്ത്യകാലത്തു് ഹൃദയത്തിൽ ജലാംശം കുറഞ്ഞു വരുന്നതുകൊണ്ടാണ് മരിയ്ക്കാൻ പോകുന്നവക്ക് ദാഹം കൂടിയിരിക്കുന്നതു്. ഈ വിധമുള്ള മരണത്തിനിടകൊടുക്കാതെ യോഗമാർഗ്ഗം ശീലിച്ചാൽ ഒടുവിൽ മുക്തിനേടാമെന്നുള്ളതു് തക്ക മററ സംഗതിയാണ്. യോഗവിദ്യ ശീലിക്കുന്നവക്ക് സ്വേച്ഛയാ തന്നെ ശരീരത്തെ ത്യജിക്കാൻ സിദ്ധിക്കും. സാധന ഏതു വിധത്തിലുള്ളതായാലും മാനസിക പൂജയാണ് വലുതായിട്ടുള്ളതു്. ഇതിനു തക്ക ഒരു ഗുരുവിനെക്കണ്ടു പിടിച്ച് ശീലിച്ചാൽ മാത്രം മതി. ഇതൊന്നും ചെയ്യാതെ നല്ലകാലത്തു പല വിധത്തിലുള്ളഅധർമ്മങ്ങൾ ചെയ്തിട്ട് മരണകാലത്തു് വിഷമിച്ച് വേദനയോടുകൂടി "അയ്യോ, അയ്യോ" എന്നു വിളിക്കുന്നതുകൊണ്ടു് യാതൊരു പ്രയോജനവും സിദ്ധിക്കാൻ പോകുന്നില്ല. "മൗനം സർവ്വാർത്ഥ സാധകം എന്നു മഹത്തുക്കൾ പ്രസ്താവിച്ചിട്ടുള്ളതു് മാനസ പൂജയെ സംബന്ധിച്ചാണ്. നശ്വരമായ മനുഷ്യദേഹം അനിത്യമാണെന്നുള്ള കാര്യം ആരും തന്നെ ഓർമ്മിക്കുന്നില്ല. മനുഷ്യൻ ബാല്യം, കൌമാരം, യൗവനം, വാർദ്ധക്യം മുതലായ പടികളെകടന്ന് ഒടുവിൽ മരണക്കുണ്ടിൽ ചെന്ന് പതിയ്ക്കുന്നു. അങ്ങിനെ പതിക്കാതിരിക്കാനും വാർദ്ധക്യകാലത്തു് സമാധാനമായി കഴിയുന്നതിനുമാണ് ആദ്യമേകൂട്ടി യോഗമാർഗ്ഗം ശീലിക്കണമെന്ന് ആചാര്യന്മാർ പ്രസ്താവിച്ചിട്ടുള്ളതു്. യോഗ മാർഗ്ഗത്തിൽ കൂടി പോയാൽ അഷ്ടസി

ദ്ധികൾ ലഭിക്കുമെങ്കിലും, അതിനെയും പിന്നിലാക്കി മുന്നോട്ടു തുടർന്നുകൊണ്ടു പോയില്ലെങ്കിൽ ഒടുവിൽ കഷ്ടപ്പെടുമെന്നുമാത്രമല്ല കൈവല്യവും സിദ്ധിക്കുകയില്ലാ എന്നാണ് പല യോഗശ്രേഷ്ഠന്മാരുടെ അനുഭവങ്ങളും തെളിയിക്കുന്നത്. യോഗം പൂർത്തിയാക്കി ഉത്തമ ജ്ഞാനിയാകാൻ ശ്രമിക്കുകയും സദാകാലവും ഭഗവൽ ചിന്തയോടും ആശയററവനായും ഇരിക്കാൻ ശ്രമിക്കണം യോഗപരിശീലനവും മാനസികപൂജയുമാണ് ഉത്തമമായിട്ടുള്ളത് മനസ്സിനെ ലയിപ്പിക്കുന്നതിന് നാദാനുസന്ധാനം മുഖ്യമായിട്ടുള്ളതാകുന്നു. അതിനാലത്രേ "ആശ പോയൊഴിന്ത ഇടമേ മുക്തി," "ആശയററവക്കേ മോക്ഷം" എന്നും മററും സിദ്ധന്മാർ പറഞ്ഞുകാണുന്നത്. പൂർവ്വാചാര്യനായ ശ്രീഅഗസ്ത്യമഹർഷി "യോഗമില്ലാൽ ജ്ഞാനമെന്നാവിൽ വീണയ്യാ" എന്നു യോഗത്തെക്കുറിച്ചു പ്രസ്താവിച്ചിട്ടുണ്ട്. യോഗാഭ്യാസത്തിൽ നാദാനുസന്ധാനം അതിപ്രധാനമായതാണു നാദാനുസന്ധാനലയമനുസരിച്ചാണ് ശ്രീ അയ്യാസ്വാമികൾ യോഗമാർഗ്ഗത്തെപലർക്കും ഉപദേശിച്ചിട്ടുള്ളത്. മാനസികപൂജയ്ക്കു മന്ത്രവും തന്ത്രവും ഉപയോഗപ്പെടുത്താമെന്നു കാണുന്നുണ്ട്. കേവലയോഗസാധന ഇക്കാലത്ത് പലർക്കും പ്രയാസമായിത്തോന്നാം. യോഗസാധനക്ക് സൌകര്യമില്ലാത്തവർ ഭക്തി മാർഗ്ഗമായി ഈശ്വരാരാധന ചെയ്താലും ക്രമേണ സാലോക്യ സാമീപ്യ സാരൂപ്യമെന്നുള്ളപദവികളിൽകൂടി സായൂജ്യമെന്ന കൈവല്യം സിദ്ധമാക്കാമെന്നാണ് ശ്രീ അയ്യാസ്വാമികളുടെ മതം.

അദ്ധ്യാത്മ വിദ്യയുടെ യഥാർത്ഥ ഉദ്ദേശം കേവലം ആത്മാവിനെ സംബന്ധിച്ചതാണെന്നും, കൈവല്യമാണ് അതിന്റെ ആദ്യത്തെ ലക്ഷ്യമെന്നും, സിദ്ധികളിൽ വെച്ചു കൈവല്യസിദ്ധിയാണ് ജന്മോദ്ദേശമെന്നും പറയപ്പെടുന്നു. കൈവല്യസിദ്ധി ലഭിക്കുന്നതിന് "ശിവരാജയോഗവിദ്യ യാണ് ഏററവും എളുപ്പമായിട്ടുള്ള മാർഗ്ഗം. ചര്യ, ക്രിയ യോഗം, ജ്ഞാനം മുതലായ

സകല നടപടികളിലും സകലവിധ മന്ത്രതന്ത്ര സിദ്ധാന്തങ്ങളിലും ഉൾക്കൊണ്ടിരിക്കുന്ന തത്വവാദങ്ങളിൽ അധിഷ്ഠിതമായ ഒരു സാധനാക്രമമാണ് ശിവരാജയോഗവിദ്യ. ഈ വിദ്യ ഗുരു മുഖത്തിൽ നിന്നുതന്നെ നേരിട്ട് മനസ്സിലാക്കേണ്ടതാണ്. ഏററവും ചുരുങ്ങിയ കാലയളവിനുള്ളിൽ ആത്മാനുഭൂതിയുണ്ടാകുന്നതിന് അനുയോജ്യമായ ഒരു സാധനാപരിപാടിയാണ് ശിവരാജയോഗവിദ്യയിലുള്ളതെന്ന് അനുഷ്ഠാനത്താലനുഭവപ്പെടുന്നതാണ്. ശ്രീ തൈക്കാട്ട് അയ്യാസ്വാമി തിരുവടികൾ അതിപുരാതനമായ ഈ മഹാവിദ്യയുടെ കഴിഞ്ഞ തലമുറയിലെ ആചാര്യനായിരുന്നതിനാലാണ് തിരുവടികളെ 'ശിവരാജയോഗി'എന്ന് വിളിക്കപ്പെടുന്നത്. ഗൃഹസ്ഥാശ്രമിയും ഉദ്യോഗസ്ഥനുമായിരുന്ന അദ്ദേഹത്തിൻെറ അനുഭവും തന്നെ ഇതിന് ഒരു ഉത്തമ ദൃഷ്ടാന്തമാണ്.

ജ്ഞാനികൾക്കും യോഗികൾക്കും ക്ഷേത്രവും വിഗ്രഹവുമൊന്നും ആവശ്യമില്ല. അവർ ഈശ്വരനെ എവിടെയും കാണുന്നു യോഗ പരിശീലനം ചെയ്തു പഴകിയ ഒരു യോഗി ക്ഷേത്രത്തിൽ ചെന്നു തൊഴുതാൽ അവിടെ കാണുന്നത് വിഗ്രഹവും വിളക്കും അലങ്കാരങ്ങളുമല്ലാ, പിന്നെയോ ഒരു ദിവ്യപ്രകാശത്തെയാണ് അതു തന്നുള്ളിൽ വിളങ്ങുന്ന മഹാ ചൈതന്യമത്രേ. ആത്മപ്രകാശത്തിൽ ലയിക്കുമ്പോൾ വിഗ്രഹം തനിയെ മറഞ്ഞുപോകുന്നു ആത്മാവ് തേജോമയനാണ്. അതുകൊണ്ടാണ് ഉപനിഷത്തുകളിൽ "തമേവഭാന്തം, അനുഭാതിസർവം തസ്യഭാസ, സർവ്വമിദം വിഭാതി." എന്ന് ഉൽഘോഷിച്ചിരിക്കുന്നതു്.

ഇന്ന് ലോകത്തിൽ അനവധി മതങ്ങൾ കാണുന്നുണ്ട്. ആദികാലത്തിൽ ഭാരതഭൂമിയിൽ ഋഗ്വേദ തത്വമായ വേദാന്തമതം മാത്രമാണ് ഉണ്ടായിരുന്നതു്. ഓരോ ഋഷികൾ അവരവർക്കു സിദ്ധിച്ചിട്ടുള്ള അറിവും അനുഭവവും അനുസരിച്ച് ഗ്രന്ഥങ്ങൾ ചമച്ചു. വേദാന്തതത്വം ഏക ദൈവ വാദമാണ്. "ഏകം സത് വിപ്രാ ബഹുധാ വദന്തി"—സത്തായ വസ്തു ഒന്നുമാത്രം. അതിനെത്തന്നെ

പണ്ഡിതന്മാർ പലതായി പറയുന്നു എന്നു് വേദവാക്യമുണ്ടു്. യുഗങ്ങൾതോറും ലോകത്തിന് മാററങ്ങൾസംഭവിക്കുന്നു എന്നാണല്ലോ പറയപ്പെടുന്നതു്. ശ്രീരാമാവതാരകാലത്തും അതിനു മുൻപും ശിവക്ഷേത്രങ്ങൾ ഉണ്ടായിരുന്നു എന്നു് രേഖകളുണ്ടു്. ലങ്കാധിപനായ രാവണൻ കൈലാസത്തിൽ നിന്നും കൊണ്ടുവന്ന ശിവലിംഗം ഗോകർണ്ണത്തിൽ പ്രതിഷ്ഠിച്ചതായി പുരാണങ്ങളിൽ കാണുന്നു. ശ്രീ. രാമചന്ദ്രൻ രാമേശ്വരത്തു് ഒരു ശിവലിംഗ പ്രതിഷ്ഠ നടത്തി എന്നു് രാമായണത്തിൽ പറയുന്നു. മഹാസിദ്ധനും ഋഷിയുമായിരുന്ന ശ്രീ. ഭോഗർ എഴുതിയിട്ടുള്ള ഒരു ഗ്രന്ഥത്തിൽ അനേകം മഹാന്മാരുടെ സമാധിസ്ഥലങ്ങളെക്കുറിച്ചു് പ്രതിപാദിച്ചു കാണുന്നുണ്ടു്. പ്രസ്തുത സമാധിസ്ഥലങ്ങളിലധികവും ശിവക്ഷേത്രങ്ങളായിട്ടാണ് അറിയപ്പെടുന്നതു്. അതുപോലെ ശ്രീ തൈയ്ക്കാട്ടു് അയ്യാസ്വാമികളുടെ സമാധിപീഠത്തെ "തൈയ്ക്കാട്ടു് ശിവൻ കോവിൽ" എന്നപേരിനാലാണു് ഇന്നു് അറിയപ്പെടുന്നതു്.

ചില സിദ്ധന്മാരുടെ സമാധിസ്ഥലങ്ങളും അവിടത്തെ ക്ഷേത്രങ്ങളുടെ പേരുകളും താഴെ ചേർക്കുന്നു:—

| സിദ്ധന്മാരുടെ പേരുകൾ | ക്ഷേത്രങ്ങളുടെ പേരുകൾ |
|---|---|
| 1. അഗസ്ത്യൻ | അനന്തശയനം (തിരുവനന്തപുരം |
| 2. പുലസ്ത്യൻ | പാപനാശം |
| 3. കുംഭമുനി | കുംഭകോണം |
| 4. തിരുമൂലനൈനാർ | ചിദംബരം |
| 5. തിരുമൂലർ | നെടുംകുൻറം |
| 6. തിരുമൂലർ നൊക്കം | മേലേചിദംബരം |
| 7. ശട്ടമുനി | ശ്രീരംഗം |

| | |
|---|---|
| 8. കോരക്കനാദർ | തിരുകോണമല |
| 9. കരുവൂരാർ | തിരുക്കാളാസ്തി |
| 10. പതഞ്ജലി | രാമേശ്വരം |
| 11. രാമദേവർ | അഴകർമല |
| 12. അഴകണ്ണിചിത്തർ | നാഗപട്ടണം |
| 13. നാരദർ | തിരുവിടൈ മരുതൂർ |
| 14. മാർക്കണ്ഡൻ | കരുവൈനല്ലൂർ |
| 15. മൽസ്യമുനി | തിരുപരംകുൻറം |
| 16 മതിയൈഗർ | തിരുവാനൈകോവിൽ |
| 17. കൊങ്കണർ | തിരുപ്പതി |
| 18. പാമ്പാട്ടി സിദ്ധർ | ദ്വാരക |
| 19. പുണ്ണാകശ്ശേർ | നാൻകിണശ്ശേരി |
| 20. കാശിഭർ | ഋദ്രഗിരി |
| 21. വരതർ | തെന്മല |
| 22. കണ്ണിസിദ്ധർ | പെരുങ്കറവൂർ |
| 23. ധന്വന്ത്രി | ഈശ്വരൻകോവിൽ |
| 24. നന്തി | കാശി |
| 25. വിശ്വാമിത്രൻ | തിരുആവട് തുറൈ |
| 26. കട്ടവെളി സിദ്ധർ | തിരു കാഞ്ചിപുരം |
| 27. ഗൗതമർ | തിരുവരുണൈ |
| 28. കമലമുനി | സേതു |
| 29. സുന്ദരാനന്തർ | മധുര |
| 30. വാല്മീകർ | തിരുവനന്താരം |
| 31. അകവെയ്സിദ്ധർ | എട്ടികുടി |
| 32. ഭോഗർ | പഴനി |
| 33. കതിർകാമം | തിരുചെംതൂർ |
| 34. തണികാചലം | തിരുപ്പരം കുൻറം |
| 35. അത്രിമഹർഷി | ശുചീന്ദ്രം |
| 36. തൈെയ്ക്കാട്ട് അയ്യാ | തൈയ്ക്കാട്ട്ശിവൻകോവിൽ |

# ശ്രീ തൈയ്ക്കാട്ടു് അയ്യാസ്വാമി തിരുവടികൾ

ആദ്ധ്യാത്മിക വിദ്യ അനാദികാലം മുതൽ ഭാരതത്തിൽ പ്രചരിച്ചിരുന്നു. മനുഷ്യനായി അവതരിച്ച ആദിഗുരുവിൻെറ ആദ്യത്തെ വാചകം പ്രണവം ആണു്. പ്രണവാർത്ഥബോധം ആദ്ധ്യാത്മിക ബോധമാകുന്നു. പുനരാവൎത്തിരഹിതമായ കൈവല്യം ആദ്ധ്യാത്മികാനുഭൂതികൊണ്ടു് കൈവരുന്നു. ആദിഗുരുവിൽ നിന്നു പരമ്പരാഗതമായ ആദ്ധ്യാത്മികവിദ്യ ഇന്നും ഭാരതത്തിൽ പ്രചരിച്ചുകൊണ്ടുതന്നെയാണിരിക്കുന്നതു്. കാശ്യപൻ, വസിഷ്ഠൻ, പരാശരൻ, വ്യാസൻ, ശ്രീ കൃഷ്ണൻ, ശ്രീ ബുദ്ധൻ, ശ്രീ ശങ്കരൻ തുടങ്ങിയവർ ആദ്ധ്യാത്മികാചാര്യ പരമ്പരയിൽ പെട്ട മഹാന്മാരാകുന്നു. നമ്മുടെ ഇന്നത്തെ അറിവു വച്ചുകൊണ്ടു് ഭൂതകാലത്തിലേയ്ക്കൊന്നു കണ്ണോടിച്ചാൽ എണ്ണപ്പെടാത്ത അനവധി ആദ്ധ്യാത്മിക ഗുരുക്കന്മാർ നമ്മുടെ ഭാരതത്തിലുണ്ടായിരുന്നതായി കാണാം. ഇന്നും അമ്മാതിരിയുള്ള മഹാത്മാക്കൾ അപൂർവ്വമല്ല. ഭാവിയിലും അങ്ങിനെയുള്ളവർ ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യും. ആദ്ധ്യാത്മിക ഗുരുക്കന്മാരെക്കൂടാതെ മനുഷ്യവർഗ്ഗത്തിനു് യഥാർത്ഥമായ പുരോഗതി ഒരിക്കലും ഉണ്ടാകുന്നതല്ല; ഉണ്ടായിട്ടുമില്ല.

ആധുനിക കാലത്തുതന്നെ പ്രശസ്തരായ അനവധി ആദ്ധ്യാത്മിക ഗുരുദേവന്മാർ ലോകസേവനം അനുഷ്ഠിച്ചിട്ടുണ്ടു്. ഈ കൂട്ടത്തിൽ ശ്രീ രാമകൃഷ്ണ പരമഹംസൻ, സ്വാമി ദയാനന്ദ സരസ്വതി, ശ്രീ വിവേകാനന്ദൻ, സ്വാമി രാമതീർത്ഥൻ, ശ്രീ രമണ മഹർഷി, ശ്രീ ചട്ടമ്പി സ്വാമി, ശ്രീ അരവിന്ദഘോഷ്, ശ്രീ നാരായണഗുരു തുടങ്ങിയ പാവന നാമധേയങ്ങൾ ഭാരതീയർക്കു് ഒരു കാലത്തും മറക്കാൻ സാധിക്കുകയില്ല. ആദ്ധ്യാത്മിക ലോകത്തിൽ ഇന്നു നാം കണ്ടുവരുന്ന ജാതിചിന്തക്കു് യാതൊരു സ്ഥാനവുമില്ലെന്നു് ഈ മഹാന്മാർ ആവൎത്തിച്ചാവൎത്തിച്ചു് പ്രസ്താവിച്ചിട്ടുണ്ടു്

ബംഗാളിലെ ഒരു കുഗ്രാമത്തിൽ ജനിച്ച ശ്രീരാമകൃഷ്ണൻെറ പ്രശസ്തി പാശ്ചാത്യപരിഷ്കാര കേന്ദ്രങ്ങളായ ന്യൂയോർക്കിലും ലണ്ടനിലും പാരീസ്സിലും പരന്നതുപോലെ കേരളത്തിലെ ഒരു നാട്ടിൻപുറത്തു ജനിച്ച ശ്രീ നാരായണൻെറ കീർത്തി ധാവള്യം ലോകത്തിൻെറ നാനാഭാഗത്തും വ്യാപിച്ചിട്ടുണ്ടെന്നുള്ളതു് കേരളീയരായ നമുക്ക് അഭിമാനകരമാണ്. കേരളത്തിലെ രണ്ടു തപോജ്യോതിസ്സുകളായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളും, ശ്രീ നാരായണ ഗുരുവും ആത്മജ്ഞാനോപദേശം ലഭിക്കുന്നതിനു വേണ്ടി, തിരുവനന്തപുരത്തു താമസിച്ചിരുന്ന ഒരു മഹാത്മാവിൻെറ ആശ്രമതുല്യമായ വസതിയുടെ മുൻപിൽ പലനാരം കാത്തുനിന്നിട്ടുണ്ടു്. ആ മഹാത്മാവു്, ശ്രീ ശിവരാജയോഗി തൈയ്ക്കാട്ടു് അയ്യാസ്വാമികളാണെന്നുള്ള വസ്തുത ഇന്നത്തെ തലമുറയിലുള്ള പ്രലക്ഷം തന്നെ അറിയാൻ സാധിച്ചിട്ടില്ല. കാരണം, ആ ഋഷിവര്യൻ സമാധിയായിട്ടു തന്നെ ഇന്നു് അൻപതുവർഷം കഴിഞ്ഞിരിക്കുന്നു.

## പൂർവ്വകുടുംബവും ജനനവും

ശ്രീ തൈയ്ക്കാട്ടു് അയ്യാസ്വാമികൾ കാശ്യപഗോത്രജനാണ്. മഹർഷി ഋഷികേശരുടെ പുത്രനായ ശ്രീ മുത്തുകുമാരനാണ് സ്വാമാജിയുടെ പിതാവു്. ഈ കുടുംബക്കാർക്ക് "പണിക്കർ" എന്ന ഒരു സ്ഥാനപ്പേരുകൂടി ഉണ്ടായിരുന്നു. പരശുരാമൻ കേരളത്തിൽ അനേകം പേരെ കുടിയേററിയ കാലത്തു്, നാടുവാഴികൾക്കു് യുദ്ധമുറകൾ പരിശീലിപ്പിക്കുന്നതിനു് ശ്രീ സ്വാമികളുടെ കുടുംബക്കാരെയും ഉത്തരകേരളത്തിൽ വരുത്തി സ്ഥാനമാനങ്ങളും നൽകി പാർപ്പിച്ചു എന്നാണ് പറയപ്പെടുന്നതു്. ഈ കുടുംബത്തിലെ അംഗങ്ങൾക്കു് "ഉപാദ്ധ്യായർ" എന്ന ഒരു സ്ഥാനപ്പേരുകൂടി ഉണ്ടായിരുന്നു. അന്നു് കേരളത്തിലെ പല കുടുംബക്കാർക്കും മേനവൻ, കുറുപ്പു്, ഏറാടി, പണിക്കർ, അടർക്കളത്തു് നായർ എന്നിങ്ങനെ പല സ്ഥാനപ്പേരുകളും ഉണ്ടായിരുന്നതായി ചരിത്ര

രേഖകൾതന്നെ തെളിയിക്കുന്നുണ്ടല്ലോ. ടിപ്പുസുൽത്താൻ കേരളം ആക്രമിച്ച കാലത്ത് ആ വ്യാഘ്രത്തിന്റെ കീഴടങ്ങുവാൻ മടിച്ചിട്ട് ശ്രീ സ്വാമികളുടെ കുടുംബക്കാർ ആദ്യം താമസിച്ചിരുന്ന പാമ്പുംകാട് എന്ന സ്ഥലത്തുനിന്നും കവളപ്പാറ എന്ന ദേശത്തേക്കു മാറി താമസിച്ചു. എന്നാൽ ആ ദേശത്തെ പ്രമാണിയായ കവളപ്പാറ നായർ പ്രസ്തുത കുടുംബവുമായി വിവാഹംമൂലം ബന്ധപ്പെടാനാലോചിച്ചു. അന്നത്തെ കുടുംബാധിപതിയായിരുന്ന ശ്രീ ഋഷീകേശർ അതിന്റെ വിസമ്മതിച്ചതിനാൽ, കുടുംബത്തിലുള്ള സ്ത്രീകളെ ഏതുവിധമെങ്കിലും കൈവശപ്പെടുത്തുന്നതിന് ശക്തനും ദേശവാഴിയുമായ കവളപ്പാറ നായർ മാപ്പിളമാരുമായി ഗൂഢാലോചന നടത്തുന്നതു് ശ്രീ ഋഷീകേശൻ അറിയുകയും, കുടുംബാംഗങ്ങളും ചില വിശ്വസ്തന്മാരായ പരിചാരകന്മാരുമായി ആ സ്ഥലത്തുനിന്നും രക്ഷപ്പെടുകയും, തമിഴ്നാട്ടിലെ ചെങ്കൽപെട്ട ജില്ലയിലുള്ള "നാകലാപുര" മെന്ന സ്ഥലത്തെത്തി അവിടെയുള്ള ഒരു മൈതാനത്ത് കൂടാരമടിച്ചു് താമസം ആരംഭിക്കുകയും ചെയ്തു. അങ്ങനെ ആ മൈതാനത്ത് താമസിക്കവേ അവിടത്തെ നാടുവാഴിയായിരുന്ന തെലുങ്കൻ രാജാവ് അതുവഴി കുതിരസവാരി വരുന്നതുകണ്ടു് സർപ്പങ്ങളെക്കൊണ്ടു് മാർഗ്ഗമദ്ധ്യേ ശ്രീ ഋഷീകേശൻ ഒരു ശരകൂടം നിർമ്മിച്ചു. ഈ സംഭവം കണ്ടു പരിഭ്രാന്തനായി നിൽക്കുന്ന രാജാവിനെ അദ്ദേഹം സമീപിക്കുകയും സർപ്പങ്ങളെ മാററിയിട്ട് തന്റെയും കുടുംബത്തിന്റെയും തൽക്കാലത്തെ ശോചനീയാവസ്ഥയെ ധരിപ്പിക്കുകയും ചെയ്തു. ഭയം നീങ്ങി സന്തോഷവാനായ രാജാവ് ഋഷീകേശരും കുടുംബവും താമസിച്ചിരുന്ന മൈതാനവും ആയിരം ഏക്കർ സ്ഥലവും അവർക്കായി ദാനം ചെയ്തു. കൂടാതെ, രാജകുടുംബത്തിനും തന്റെ പ്രജകൾക്കും വിഷവൈദ്യം തുടങ്ങിയ മററു ചികിൽസകൾ ചെയ്യുന്നതിനുള്ള അധികാരവും ഒരു ചെമ്പു പട്ടയത്തിലെഴുതി അദ്ദേഹത്തെ ഏല്പിച്ചു. എന്നാൽ അവിടേയും അധികകാലം സ്വൈരമായി ജീവിക്കാൻ മഹമ്മദീയ

ആക്രമണങ്ങൾ സമ്മതിച്ചില്ല. ഇതോടുകൂടി ഋഷീകേശരുടെ കുടുംബത്തിനു ചില പരിവർത്തനങ്ങളുണ്ടായി. ചില അംഗങ്ങൾ കുടുംബം വിട്ടു അന്യനാട്ടുകളിൽ പോയി താമസം ഉറപ്പിച്ചു. ഈ പതനത്തിൽ ഋഷികേശൻ സമാധിയും ആയി. ഇന്നും ആന്ധ്റായിൽ ഋഷികേശരുടെ സമാധിസ്ഥലം ഒരു ആശ്രമം പോലെ സ്ഥിതിചെയ്യുന്നു എന്നാണു് അറിയപ്പെടുന്നതു്. ഋഷീകേശരുടെ പുത്രൻ, ശ്രീ മുത്തുകുമാരൻ കുടുംബഭരണം ഏൽക്കേണ്ടതായും വന്നു. മുത്തുകുമാരൻെറ മാതുലൻ ഒരു വലിയ തമിഴ് പണ്ഡിതനും വൈദ്യം, വിഷചികിൽസ, മന്ത്രചികിൽസ ഇവയാൽ "ചെന്നപട്ടണ"ത്തിലെ ഒന്നാം കിടയിലുള്ള ഒരു ദിവ്യാത്മാവാണെന്നു് സർവ്വജനസമ്മതി ആർജ്ജിച്ചിരുന്ന ഒരു വ്യക്തിയും ആയിരുന്നു. ഒരു നല്ല സമ്പാദ്യം ലഭിച്ചുകൊണ്ടിരുന്ന ഈ അമ്മാവനാണു് മുത്തുകുമാരനേയും കുടുംബത്തേയും ഋഷികേശരുടെ സമാധിക്കുശേഷം രക്ഷിച്ചതു്. അമ്മാവൻെറസഹായത്താൽ മുത്തുകുമാരൻ അദ്ദേഹത്തിൽ നിന്നുതന്നെ എല്ലാ വിദ്യകളും അഭ്യസിച്ചു് ഒരു മഹാപണ്ഡിതനായിതീർന്നു. മുത്തുകുമാരനും അമ്മയും അമ്മാവനും കുടുംബവും ചെന്നപട്ടണത്തിൽ തന്നെ സ്ഥിരതാമസമാക്കി. ശ്രീ മുത്തുകുമാരനും ഒരു തമിഴ് പണ്ഡിതനാണെന്നുള്ള കീർത്തി സ്വല്പകാലംകൊണ്ടു് ചെന്നപട്ടണം മുഴുവൻ പരന്നു.

മുത്തുകുമാരൻ സ്വഭവനത്തിലിരുന്നു് മുടങ്ങാതെ ശിവപൂജയും സുബ്രഹ്മണ്യപൂജയും നടത്തിവന്നു. കൂടാതെ വീട്ടിനടുത്തുള്ള ഒരു ഭദ്രകാളി ക്ഷേത്രത്തിൽ പോയി നിത്യവും ദേവീദർശനവും നടത്തിക്കൊണ്ടിരുന്നു. കേരനും പണ്ഡിതനുമായിരുന്ന ശ്രീ മുത്തുകുമാരരുടെ ഭവനത്തിൽ പലപ്പോഴും ദിവ്യന്മാരായ രണ്ടു സന്യാസിമാർ രാത്രികാലങ്ങളിൽ വന്നു് താമസിക്കുക പതിവായിരുന്നു.

മുത്തുകുമാരൻ കൊളമ്പിൽ കണ്ടിദേശത്തിലെ രാജാവിൻെറ ദ്വിഭാഷിയായി കുറച്ചുകാലം ജോലിനോക്കിയിരുന്നു. അക്കാലത്തു്

കണ്ടിരാജ്യത്തിൽ നിലവിലിരുന്നതും, തെക്കേ ഇൻഡ്യയിലെ പുണ്യക്ഷേത്രമായ ചിദംബരത്തിലെ ശ്രീ നടരാജമൂർത്തിയാൽ ഉപദിഷ്ടമായതും, ശ്രീ മാണിക്കവാചകർ തിരുവരുളി ചെയ്തതുമായ "ഇരുട്ട സമയവേദം" ഇദ്ദേഹത്തിനു ലഭിക്കുകയും, അതു് കുടുംബത്തിലെ ഒരു അമൂല്യ സമ്പത്തായി കരുതി ഇന്നും ഈ കുടുംബക്കാർ ബഹുമാനിച്ചു വരുന്നതുമാകുന്നു. മുത്തുകുമാരൻ വളരെക്കാലം കണ്ടിരാജ്യത്തു സേവനം അനുഷ്ഠിച്ചു് ധാരാളം ധനം സമ്പാദിച്ചിട്ടു് തന്റെ മാതാവായ തുളസി അമ്മാളെയും അമ്മാവനേയും കാണാനുള്ള ആഗ്രഹത്തോടുകൂടി യാപ്പാണം വിട്ടു്, പാക്കപ്പൽവഴി മടങ്ങിവരുമ്പോൾ കൊല്ലത്തു് വന്നുചേരുന്നതിനു് ഇടയാകുകയും അവിടെയുള്ള ഒരു ശൈവകുടുംബത്തിൽ നിന്നും രുഗ്മിണി അമ്മാൾ എന്ന സ്ത്രീയെ വിവാഹം കഴിക്കുകയും ചെയ്തു. ഗർഭവതിയായ രുഗ്മിണിഅമ്മാൾ ഭർത്താവിനോടുകൂടി ചെന്നപട്ടണത്തിൽ പോകുകയും സ്വല്പനാളുകൾക്കുശേഷം അവിടെവച്ചു് അശ്വതിനക്ഷത്രത്തിൽ ഒരാൺകുഞ്ഞിനെപ്രസവിക്കുകയും ചെയ്തു. അങ്ങനെ ശ്രീ അയ്യാസ്വാമികൾ കാശ്യപഗോത്രത്തിൽപ്പെട്ട ശ്രീ മുത്തുകുമാരന്റേയും കൊല്ലംസ്വദേശിനിയായ രുഗ്മിണിഅമ്മാളുടേയുംപുത്രനായി നൂററിനാല്പത്തിആറുവർഷങ്ങൾക്കു മുൻപു ശ്രീ അയ്യാളുജാതനായി. കുഞ്ഞിന്റെ 1 വയസിൽ മാതാവു് കാലഗതിയെപ്രാപിച്ചു. അതിനുശേഷം മുത്തുകുമാരൻ തുളസിയെന്ന സ്ത്രീയെ കല്യാണം കഴിച്ചു. ആ സ്ത്രീയ്ക്കു് നാലാണും മൂന്നുപെണ്ണും സന്താനങ്ങളായി ജനിച്ചു. ശ്രീ സ്വാമികളുടെ ബാല്യ കാലപ്പേർ സുബ്ബരായൻ എന്നായിരുന്നു മുത്തുകുമാരരുടെ ഭവനത്തിൽ വന്നുകൊണ്ടിരുന്ന സന്യാസിമാർ സുബ്ബരായനെ പ്രത്യേകം ശ്രദ്ധിക്കുകയും വളരെ സ്നേഹിക്കുകയും ചെയ്തിരിക്കുന്നു. നല്ല വേദാന്തിയും ഭക്തനുമായിരുന്നമുത്തുകുമാരൻ മതപരമായും, ശ്രീ സുബ്രഹ്മണ്യസ്തുതികളായും അനവധി തമിഴ് ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്.

## ബാല്യകാലം

ശ്രീ മുത്തുകുമാരരുടെ ഭവനത്തിൽ വന്നു കൊണ്ടിരുന്ന സിദ്ധന്മാർ, ദിവ്യാത്മാക്കളായ ശ്രീ സച്ചിദാനന്ദരും, ശ്രീ ചട്ടിപരദേശിയും ആയിരുന്നു. ഒരു ദിവസം സച്ചിദാനന്ദസ്വാമികൾ സുബ്ബരായന്റെ അച്ഛനോടും ചിററമ്മയോടും ഇങ്ങനെ ആവശ്യപ്പെട്ടു. "നിങ്ങളുടെ കുട്ടികളിൽ ഒന്നിനെഎനിക്കുതരുമോ?" അതിനു മറുപടിയായി എല്ലാ കുട്ടികളും അങ്ങയുടെ വകതന്നെ. അതുകൊണ്ടു് ഞങ്ങളുടെ സമ്മതം വേണ്ട" എന്നു തുളസിഅമ്മാൾ പ്രതിവചിച്ചു. "എന്നാൽ പിന്നീടാകാം" എന്നു് ആ സിദ്ധന്മാർ പറഞ്ഞിട്ടു് സ്ഥലം വിടുകയും, സുബ്ബരായനു് പന്ത്രണ്ടു വയസ്സായപ്പോൾ അവർ വീണ്ടും മടങ്ങിവരുകയും ചെയ്തു. ഒരു ചിത്രാ പൗർണ്ണമി ദിവസം ബാലനായ സുബ്ബരായനെ അരുകിൽ വിളിച്ചു് കാതിൽ എന്തോ ഒരു മന്ത്രം ഉപദേശിച്ചുകൊടുത്തിട്ടു് അവർ അപ്രത്യക്ഷരായി. സുബ്ബരായനു് പതിനാറുവയസ്സായപ്പോൾ തിരച്ചു വന്നു് അച്ഛനമ്മമാരുടെ സമ്മതത്തോടുകൂടി സുബ്ബരായനേയും കൂട്ടിക്കൊണ്ടു് അവർ യാത്രയായി. ആ ബാലൻ സിദ്ധന്മാരോടുകൂടി മൂന്നു വർഷക്കാലം സഞ്ചാരജീവിതം നയിച്ചു. അധികകാലവും അവർ പഴനിയിലാണു് താമസിച്ചിരുന്നതു്. ഇതിനിടയിൽ പല രാജ്യങ്ങളിലും അവർ സഞ്ചരിച്ചു. ബർമ്മാ, സിംഗപ്പൂർ പെനാംങ്ങ് ആഫ്രിക്ക മുതലായ രാജ്യങ്ങളിലും അവരോടൊത്തു താൻ പോയിട്ടുള്ളതായും ആഫ്റിക്കയിലെ ക്യാനിബാൾസിന്റെ ഭാഷ വശമാക്കിയിരുന്നുവെന്നും സ്വാമികൾതന്നെ അനന്തരകാലത്തു് അരുളിചെയ്തിട്ടുണ്ടു് ആഫ്രിക്കയിൽ താമസിക്കുന്ന കാലത്തു് സിദ്ധന്മാരും സുബ്ബരായരും അവിടത്തെ ഘോരാടവിയിലുള്ള ഒരു മലയിൽ കയറി അതിന്റെ അഗ്രഭാഗത്തിൽ നിന്നിരുന്ന ഒരു വലിയ വൃക്ഷത്തിന്റെ ചുവട്ടിൽ എത്തിയപ്പോൾ, യോഗികൾ അദ്ദേഹത്തിനോടു് "ഈ മരത്തിന്റെ പാൽ ഞങ്ങൾ രണ്ടുപേരും കുടിക്കും. കുടിച്ചാൽ മയങ്ങി മൂന്നു ദിവസം വരെ കിടക്കും. മൂന്നാം ദിവസം താഴെക്കാണുന്ന ചുനയിൽനിന്നും കുറച്ചു വെള്ളം കൊണ്ടുവന്നു വായിൽ ഒഴിച്ചാൽ

ങ്ങൾക്കു ബോധമുണ്ടാകും. വന്യമൃഗാദികളൊന്നും ഈ മരത്തിന്റെ ചുവട്ടിൽ വരുകയില്ല. അവ താഴ്വരകളിൽ സഞ്ചരിക്കുന്നതു കാണാം. എന്നാൽ നീ ഭയപ്പെടരുതു്. നിന്റെ ആഹാരമായി ഈ പഴങ്ങളെ വച്ചുകൊള്ളണം" എന്നു് അരുളിച്ചെയ്തിട്ടു് അടുത്തദിവസം കാലത്തുതന്നെ ആ മരത്തിന്റെ പാൽ മൂന്നു കൈ നിറയെ അവർ കുടിക്കയും ചെയ്തു. മരം തട്ടി പാൽ എടുത്ത ഭാഗത്തു് കുറച്ചു മണ്ണു തേച്ചിട്ടു് യോഗികൾ ആ പാറപ്പുറത്തു് കിടന്നു. പറഞ്ഞിരുന്നതുപോലെ ബോധരഹിതരായ അവക്ക് മൂന്നാംദിവസം കാലത്തു് സുബ്ബരായൻ ചുനയിൽനിന്നും വെള്ളം കൊണ്ടുവന്നു് വായിൽ ഒഴിച്ചുകൊടുക്കുകയും അവർ സ്വല്പ സമയം കഴിഞ്ഞു് എണീൽക്കുകയും ചെയ്തു. യോഗികൾ അദ്ദേഹത്തിനു് ആഹാരമായി കൊടുത്തിരുന്ന പഴങ്ങൾ വളരെ രുചിയുള്ളവയായിരുന്നു എന്നും, അവ തിന്നതിനുശേഷം പിന്നെ വിശപ്പോ, ദാഹമോ ഉണ്ടായില്ല എന്നും അദ്ദേഹംതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. യോഗികൾ എണീററപ്പോൾ അദ്ദേഹം "ആ മരത്തിന്റെ പാൽ എനിക്കു കുടിക്കാൻ പാടില്ലയോ" എന്നു ചോദിച്ചു. അതിനു മറുപടിയായി "അതിനുള്ള കാലമായില്ല, എന്നാലും കുറച്ചു രുചിച്ചുനോക്കുന്നതിൽ വിരോധമില്ലാ" എന്നുപറഞ്ഞിട്ടു് കുറച്ചു പാൽ എടുത്തുകൊടുത്തു. അതു കുടിച്ചപ്പോൾ അദ്ദേഹത്തിനു തലച്ചുററു വന്നു് ഒന്നു മയങ്ങി. മയക്കം തീരുന്നതുവരെ ശ്രീ സച്ചിദാനന്ദൻ, ശ്രീ പാവ്തി പാലാഴി മഥനകാലത്തു് ശ്രീ പരമേശ്വരന്റെ കണ്ഠത്തിൽ മുറുക്കിപിടിച്ചിരുന്നതുപോലെ സുബ്ബരായന്റെ കണ്ഠവും മുറുക്കിപ്പിടിച്ചിരുന്നു. അരമണിക്കൂർ കഴിഞ്ഞപ്പോൾ കുറച്ചുവെള്ളം ഒഴിച്ചുകൊടുക്കുകയും ആ ബാലശിഷ്യന്റെ ബോധക്ഷയം മാറുകയും ചെയ്തു. ഇതുകാരണം, അയ്യാവിന്റെ മുഖത്തിനു് ദേഹത്തെക്കാൾ നിറവ്യത്യാസമുണ്ടായിരുന്നു. ആഫ്രിക്കയിൽനിന്നും ആകാശമാർഗ്ഗമായാണു് പഴനിയിൽ തന്റെ ഗുരുദേവന്മാർ കൂട്ടിക്കൊണ്ടു വന്നതെന്നും പറഞ്ഞിട്ടുണ്ടു്. ആകാശമാർഗ്ഗമായി സഞ്ചരിക്കു

രിപാൾ സിദ്ധന്മാർ അവരുടെ ചൂണ്ടുവിരലിനെ പിടിച്ചുകൊള്ളുവാൻ പറഞ്ഞിരുന്നു. അങ്ങനെ അവരുടെ സഞ്ചാരം ആകാശമാർഗ്ഗംവഴി നിശ്ചിത സ്ഥലങ്ങളിൽ എത്തിക്കൊണ്ടിരുന്നു അന്നു് ഇന്നത്തെപ്പോലെ ഏറോപ്ലെയിൻ തുടങ്ങിയ ആകാശയാനങ്ങൾ ഒന്നുംതന്നെ ഇല്ലായിരുന്നു എന്നു് നാം പ്രത്യേകം ഓർക്കേണ്ടതാണു്. 19 വയസ്സുവരെ ശ്രീ സച്ചിദാനന്ദരുമൊന്നിച്ചു് ജീവിതം കഴിച്ചുവന്ന കാലത്തു സുബ്ബരായൻ യോഗാഭ്യാസമുറകൾ പലതും അദ്ദേഹത്തിൽനിന്നും അഭ്യസിച്ചു. ഇങ്ങനെ 19 വയസ്സുവരെ സച്ചിദാനന്ദരുമൊന്നിച്ചു് ജീവിച്ചതിനുശേഷം, ഒടുവിൽ സുബ്ബരായനെ ചിററമ്മയായ തുളസി അമ്മാളുടെ അടുക്കൽ കൊണ്ടുവിട്ടിട്ടു് "കുഞ്ഞേ! നിന്റെ മകനെ ഞാൻ നിന്നെ തിരിച്ചേല്പിക്കുന്നു. കുറച്ചുകാലംകൂടി ബ്രഹ്മചാരിയായി അവൻ കഴിഞ്ഞിട്ടു് ഗൃഹസ്ഥാശ്രമം സ്വീകരിക്കും. ഇവൻ മഹാഭാഗ്യശാലിയാണു്. യാതൊരു കുറവും അവനു ഉണ്ടാകുകയില്ല. അവന്റെ അറുപതാമത്തെ വയസ്സിൽ നീ സത്ഗതിയെ പ്രാപിക്കും" എന്നാശീർവദിച്ചിട്ടു് സച്ചിദാനന്ദരും, ചട്ടിപരദേശിയും മറഞ്ഞു. ശ്രീ സച്ചിദാനന്ദ ഗുരു മറയുന്ന അവസരത്തിൽ അഞ്ജലീബന്ധത്തോടുകൂടി നിൽക്കുന്ന ശിഷ്യനോടായി ഇപ്രകാരം അരുളിചെയ്തു "നീ ശിവപൂജ ചെയ്യണം. യോഗപൂർത്തിക്കായി ശ്രീ അംബികയെ ഉപാസിച്ചുകൊള്ളുക. അതു സാധിക്കും. നിന്റെ അമ്മയേയും സഹോദരങ്ങളേയും സംരക്ഷിച്ചു് നിന്റെ അച്ഛൻ സമ്പാദിച്ച ജ്ഞാനൈശ്വര്യങ്ങൾക്കായി നീയും ശ്രമിക്കണം".

## സാധനാകാലം

ശ്രീ മുത്തുകുമാരൻ അധികം താമസിയാതെ കുടുംബത്തിനാവശ്യമുള്ള ധനവും സമ്പാദിച്ചു വച്ചിട്ടു് തീർത്ഥാടനാർത്ഥം നാടുവിട്ടു. കാശിയിൽ വച്ചു ആ മഹാപണ്ഡിതൻ ശിവപദം അടഞ്ഞു. സുബ്ബരായൻ ഇതിനിടയിൽ തമിഴിൽ നല്ല പാണ്ഡിത്യം സമ്പാദിച്ചതുകൂടാതെ ഇംഗ്ലീഷു ഭാഷയും നല്ലപോലെ വശമാക്കി. ചെന്നാപട്ടണ

ത്തിലെ 'അഷ്ടപദന സഭയിലെ' ഒരംഗമായതുകൂടാതെ പണ്ഡിത സദസ്സുകളിൽ നിന്നും പലേ ബിരുദങ്ങളും സമ്പാദിച്ചു. "ബ്രഹ്മോത്തരകാണ്ഡ" മെന്ന ഒരു വേദാന്ത തത്വഗ്രന്ഥവും "പഴനിവൈഭവം എന്ന കൃതിയും അദ്ദേഹം രചിയ്ക്കുകയുണ്ടായി. ഇംഗ്ലീഷിലും തമിഴിലും നല്ല വൈദുഷ്യം സമ്പാദിച്ചതിനുശേഷം, വീണ്ടും പഴനിദർശനം കഴിച്ച് ഗുരുവിൻെറ മുന്നാജ്ഞപ്രകാരം ദേവിയെ ഉപാസിക്കാനായി കൊടുങ്ങല്ലൂർ ഭഗവതി ക്ഷേത്രത്തിൽ പോയി ഭജനമിരുന്നു, അക്കാലത്തു് അവിടെ മൃഗബലി ഭയങ്കരമായി നടത്തിവന്നിരുന്നു. ഈ പ്രവൃത്തി അദ്ദേഹത്തിനു തീരെ ഇഷ്ടപ്പെട്ടില്ലെങ്കിലും ജനങ്ങൾ അവരവരുടെ അറിവും വിശ്വാസവും അനുസരിച്ചു പലമാതിരി ആചാരങ്ങൾ നടത്തുന്നു എന്നു വിചാരിച്ചു സമാധാനപ്പെട്ടു. ഒരു ദിവസം രാത്രി തമിഴിൽ ഒരു പാട്ടുപാടി ദേവിയെ സ്തുതിച്ചു. ഉടൻ തന്നെ ക്ഷേത്രത്തിലെ മണികൾ ചലിച്ചു. മണിനാദം കേട്ടിട്ട് അടുത്തുള്ള അലക്കുകാർ നേരം വെളുക്കാറായി എന്നു വിചാരിച്ച് വസ്ത്രക്കെട്ടുകളും ചുമന്ന് ക്ഷേത്രത്തിനു സമീപം വന്നപ്പോൾ ക്ഷേത്രത്തിൽ യാതൊരു അനക്കവുംവെളിച്ചവും ഇല്ലായിരുന്നു. അസമയമാണെന്നു. മനസ്സിലാക്കിയിട്ട് അവർ അവരവരുടെ വീടുകളിലേക്കു മടങ്ങി. ഉടൻ തന്നെ ക്ഷേത്ര വളപ്പിലുള്ള കുളത്തിൽ നിന്നും സ്ത്രീസ്വരത്തിലൊരശരീരി കേട്ടു "അക്കൻ നഗരശോധനയ്ക്കായി പോയിരിക്കുന്നു. ഇനിയൊരവസരത്തിൽ നിനക്ക് അനന്തശയനത്തു വച്ച് ദർശനം തരും". ഇതു കേട്ടിട്ട് "നിനക്കൊരു അക്കനും ഉണ്ടോ?" എന്ന് അദ്ദേഹം തനിയെ ചോദിച്ചു പോയി.

കൊടുങ്ങല്ലൂർ നിന്നും സുബ്ബരായൻ ശ്രീവല്ലിപുത്തൂർ വന്ന് അവിടത്തെ ദേവീക്ഷേത്രത്തിലിരുന്ന് ഭജനംതുടങ്ങി, അക്കാലത്ത് ക്ഷേത്രത്തിനടുത്തുള്ള ഒരു വെള്ളയ്യാപിള്ള അദ്ദേഹത്തിൻെറ പരിചാരകനായി വന്നു ചേർന്നു. എല്ലാദിവസവും ക്ഷേത്രത്തിലെ പതിവുസമയം കഴിഞ്ഞു താമസസ്ഥലത്തുനിന്നും രാത്രിയിൽ ഏകനാ

യി, ക്ഷേത്രദർശനത്തിനായി പോകുക പതിവായിരുന്നു. ഒരു ദിവസം, ഉറങ്ങേണ്ടസമയത്തു ഇദ്ദേഹം ദിവസവും എവിടെയാണു് പോകുന്നതെന്നു് അറിയാനായി പരിചാരകനും നിഗൂഢം പിൻതുടർന്നു. ക്ഷേത്രത്തിൽ പോകുന്നതിനുള്ള എളുപ്പവഴി അവിടെയുള്ള ഒരു ശ്മശാനത്തിൽ കൂടിയായിരുന്നു. ശ്മശാനത്തിലെത്തിയപ്പോൾ അന്ധകാരമയവും നിശബ്ദവുമായ ആ രാത്രിയിൽ പ്രേതങ്ങൾ എരിഞ്ഞുകൊണ്ടിരിക്കുന്നതു കണ്ടു് പരിചാരികൻ ഒന്നു ഭയന്നു. സുബ്ബരായനാകട്ടെ ഭയങ്കരരൂപനായി അവിടെക്കണ്ട ശ്മശാന രുദ്രനെ ഒരു പ്രബന്ധം പാടി സ്തുതിച്ചു് മാററി നിർത്തിയിട്ടു് ആനന്ദ ചിത്തനായി അതുവഴി ക്ഷേത്രത്തിലേക്കു നടന്നു. ശബ്ദിക്കാൻപോലും ശക്തിയില്ലാതെയും ഭയന്നിട്ടു് തിരിച്ചുപോകാൻ നിവൃത്തിയില്ലാതെയും വെള്ളയ്യാപിള്ള വിറച്ചുകൊണ്ടു് അദ്ദേഹത്തെ പിൻതുടർന്നു. ആനന്ദം കൊണ്ടും ഭക്തികൊണ്ടും മതിമറന്നു പൊയ്ക്കൊണ്ടിരുന്ന സുബ്ബരായർ, വെള്ളയ്യാപിള്ള തന്നെ അനുഗമിക്കുന്ന കാര്യംപോലും അറിയുന്നില്ലായിരുന്നു. ക്ഷേത്രസന്നിധിയിൽ എത്തിയ അദ്ദേഹം ദേവിയെ ഒരു പാട്ടുപാടി സ്തുതിച്ചു. അവിടെയും അപ്പോൾ ഒരു അശരീരി ഉണ്ടായി. മണികൾ ചലിച്ചു. ക്ഷേത്രകവാടങ്ങൾ താനെ തുറന്നു. അശരീരി ഇപ്രകാരമായിരുന്നു "ഞാൻ അനന്തശയനത്തുവച്ചു് ദർശനം തരാമെന്നു പറഞ്ഞില്ലേ? ഇപ്പോൾ അസൗകര്യമാണു്" ഇത്രയും കേട്ടുകൊണ്ടു് അദ്ദേഹം തിരിഞ്ഞു നോക്കിയപ്പോൾ വെള്ളയ്യാപിള്ള പുറകിൽ നിൽക്കുന്നതായി കണ്ടു. അതുകണ്ടിട്ടു് അദ്ദേഹം ഇങ്ങനെ പറഞ്ഞു, "അവിടെ മണ്ണാൻ കെട്ടുത്തു, ഇവിടെ വെള്ളയ്യൻ കെട്ടുത്തു" അതിനുശേഷം അദ്ദേഹം ക്ഷേത്രങ്ങളിൽ പോയി പാടുകയോ, കതകുകൾ തുറപ്പിക്കുകയോ ചെയ്യുകയില്ലായെന്നു ശപഥംചെയ്തു.

ഹനുമദ് ഭാവാവിഷ്ടനായിരുന്ന ഒരവസരത്തിൽ ശ്രീ ആഞ്ജനേയ ഭഗവാന്റെ ദർശനം തനിക്കു സിദ്ധിച്ചിട്ടുള്ളതായി പിന്നീടൊരിക്കൽ അദ്ദേഹം പ്രസംഗവശാൽ പ്രസ്താവിച്ചിട്ടുണ്ടു്. ഹനുമൽ

ദർശനത്തിനുശേഷം, തമിഴിൽ 'രാമായണം' പാട്ടായി എഴുതി അച്ച ടിപ്പിച്ചു. ഇതു് കമ്പരാമായണത്തെക്കാളും അതിവിശിഷ്ടമായ ഒരു ഗ്രന്ഥമാണു്. എല്ലാദേവീദേവന്മാരുടെയും ദർശനങ്ങൾ അദ്ദേഹത്തി നു സിദ്ധിച്ചുകൊണ്ടിരുന്നു എങ്കിലും, രാമനും, മുരുകനും, ദേവിയും, ഹനുമാനും എല്ലാം ഒന്നു തന്നെ എന്നു് അദ്ദേഹം തന്റെ ശിഷ്യ ന്മാരോടു അരുളിചെയ്ക പതിവായിരുന്നു.

## ആദ്യത്തെ അനന്തശയന ദർശനം

ചരിത്രനായകൻ ശീവല്ലീപുത്തൂരിൽ നിന്നും അനന്തശയ നദർശനത്തിനായി തിരുവനന്തപുരത്തു് വന്നു. അച്ഛൻ മുത്തുകുമാര ൻടെ ആദ്യ ഭാര്യയും തന്റെ മാതാവുമായ ശ്രീ രുഗ്മിണിഅമ്മാള ടെ ബന്ധുക്കളിൽ ഒരാളുമായ ചിദംബരം ഒളുവാർപിള്ള എന്ന ഒരു കൊട്ടാരം ഉദ്യോഗസ്ഥന്റെ തൈയ്ക്കാട്ടുള്ള വസതിയിൽ താമസിച്ചു റസിഡൻസിയിൽ ചേരാബ്ദാർ എന്ന ജോലിയുണ്ടായിരുന്ന ത ഞ്ചാവൂർക്കാരൻ ഒരു രാമസ്വാമിപ്പിള്ളയുടെ മകളുടെകല്യാണത്തിനു് സുബ്ബരായനെയും ക്ഷണിച്ചിട്ടുണ്ടായിരുന്നു, തൈയ്ക്കാട്ടുള്ള കല്യാണ വീട്ടിൽ രാമസ്വാമിപ്പിള്ളയുടെ പ്രത്യേക അപേക്ഷപ്രകാരം 'അരു ണാചല പുരാണ പാരായണ വ്യാഖ്യാനം' അദ്ദേഹം നടത്തി. പുരാ ണപാരായണമദ്ധ്യേ ഉച്ചസമയത്തു് റോഡിൽ "ഘ്രാന്ധാരിവേ ണോ" എന്നൊരുവിളി തുടച്ചയായികേട്ടു. അവിടെക്രൂടിയിരുന്നവർ റോഡിലാരോ കാന്താരീമുളക വില്ക്കാൻ വിളിക്കുകയാണെന്നു് ആ വിളിയിൽ ശ്രദ്ധിക്കുന്ന സുബ്ബരായനോടു പറഞ്ഞു. എന്നാൽ "ഘ്രാന്ധാരി" എന്ന ശബ്ദം വീണ്ടും കേട്ടതിനാൽ സുബ്ബരായൻ റോഡിൽ വന്നു നോക്കി. കാരണം, കൊട്ടങ്ങല്ലൂർ ദേവിയ്ക്കു് "ഘ്രാ ന്ധാരി" എന്നൊരു പേരുകൂടിഉണ്ടെന്നു് അദ്ദേഹത്തിനറിയാമായി രുന്നു. അതുകൊണ്ടാണു് കച്ചവടക്കാരിഅല്ലെന്നുള്ള വിശ്വാസത്താൽ അദ്ദേഹം വന്നു നോക്കിയതു്. എന്നാൽ റോഡിൽആരെയും അപ്പോ ൾ കണ്ടില്ല. ആ സന്ദർഭത്തിൽ കല്യാണവീട്ടിലെ ഏകദേശം നൂറു

വയസ്സോളം പ്രായമുണ്ടായിരുന്ന ഒരമ്മ അനുഗ്രഹിച്ച് സുബ്ബരായനോട് 'ഞാൻ ഇവിടെ വന്നിട്ടുണ്ട്. നിങ്ങൾ ആരും ഭയപ്പെടേണ്ട എന്നെ ഈ കാണുന്ന വഴിയമ്പലത്തിൽ വച്ച് കണ്ടുകൊൾക' എന്നുപറഞ്ഞിട്ട് തൈയ്ക്കാട്ട് മുക്കിലുള്ള വഴിയമ്പലവും അരശുവൃക്ഷവും ചുമടുതാങ്ങിയും ചൂണ്ടിക്കാണിച്ചിട്ട് മറിഞ്ഞുവീണു. അന്നുചൂണ്ടിക്കാണിച്ച വഴിയമ്പലമാണ് ഇന്നത്തെ തൈയ്ക്കാട്ട് അമ്മൻ കോവിൽ. ഈ സ്ഥലം ജഗദിയിൽ പനിയറത്തല വീട്ടിൽ നട്ടുവഴുത്തു പിള്ളയുടെ വകയായിരുന്നു. ആ കുടുംബക്കാർ പിന്നീട് അവിടെ ഒരു ക്ഷേത്രം പണികഴിപ്പിച്ച് പൊതുവാരാധന നടത്തുന്നതിന് വിട്ടുകൊടുത്തിട്ടുള്ളതാണ്. സുബ്ബരായൻ ആ സ്ത്രീ അനുഗ്രഹിച്ച് അരുളിച്ചെയ്തതുപോലെ അന്ന് ദേവീദർശനം കിട്ടുമെന്നുള്ള ദൃഢനിശ്ചയത്തോടുകൂടി അർദ്ധരാത്രിസമയത്ത് വഴിയമ്പലത്തിനു സമീപം ചെന്ന് ധ്യാനനിഷ്ഠനായി നിന്നപ്പോൾ, അദ്ദേഹത്തിനു ദേവി തന്റെ പരിവാരസമേതം എഴുന്നള്ളി ദർശനം കൊടുത്തു. ആ സമയത്ത് ദേവിയെ കണ്ട നിലയിൽനിന്നുകൊണ്ട് "തൈയ്ക്കാട്ട് ഉജ്ജയിൻ മഹാകാളി പഞ്ചരത്ന"മെന്ന പ്രബന്ധം പാടി സ്തുതിച്ചു. അത് ഒടുവിൽ അദ്ദേഹത്തിന്റെ ശിഷ്യവർഗ്ഗത്തിൽപ്പെട്ടവർ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. സുബ്ബരായൻ ഒരു സിദ്ധപുരുഷനാണെന്ന് പിന്നീട് പ്രസിദ്ധമായതോടുകൂടി അദ്ദേഹത്തിനെ കാണാനായി ആളുകൾ സദാസമവും വന്നുകൊണ്ടിരുന്നു. കീർത്തിയിലും ധനത്തിലും അശേഷം മോഹമില്ലാതിരുന്ന അദ്ദേഹം ഈ വിധമുള്ള ബഹളങ്ങളിൽ നിന്നും അകലുവാൻ തീർച്ചയാക്കി. പിന്നീടുവരുന്നവരോട്, സുപ്രണ്ടു് അയ്യാ താമസിക്കുന്നതു് ഇന്നസ്ഥലത്താണെന്ന് അദ്ദേഹം തന്നെ പറഞ്ഞയയ്ക്കും. അവർ ആ സ്ഥലത്തു ചെന്നുനോക്കുമ്പോൾ കാണുന്നതു് 'ഉജ്ജയിനഅമ്മൻ' കോവിലായിരുന്നു. (അയ്യാവിന് ദേവീ ദർശനം ലഭിച്ച സ്ഥലം) അങ്ങിനെ ആ കോവിലിൽ ധാരാളം ആളുകൾ പ്രാർത്ഥനയ്ക്കായി തടിച്ചുകൂടിത്തുടങ്ങി. ഇന്നും ഈ കോവിൽ ഭക്തജനങ്ങളുടെ ഒരു ആരാധനാകേന്ദ്രമായി തന്നെ പരിലസിക്കുന്നു.

നല്ല തമിഴ് പണ്ഡിതനായിരുന്ന സ്വാമികൾ "ബ്രഹ്മാന്ത രകാണ്ഡ"മെന്ന ഒരു വേദാന്തഗ്രന്ഥവും അനേകം സ്തോത്രങ്ങളും, "തിരുവൊറ്റൂർ മുരുകനെ"പ്പററി ഒരു കൃതിയും, കുമാരകോവിൽ സുബ്രഹ്മണ്യനെപ്പററി "കുമാരകോവിൽ കുറവനെ"യെന്നും, തിരുവനന്തപുരത്തെ ഉള്ളൂർ സുബ്രഹ്മണ്യനെക്കുറിച്ച് "ഉള്ളൂരമർന്ന ഗുഹനെ" എന്നും സ്തോത്രങ്ങൾ എഴുതി പാടീട്ടുണ്ടായിരുന്നു. കൂടാതെ "രാമായണം സുന്ദരകാണ്ഡവും", "ഹനുമൻ പാ മലൈ"യും തമിഴിൽ എഴുതിയിട്ടുണ്ട്.

കേരളത്തിൽ കുറച്ചുകാലം താമസിച്ചിട്ട് അമ്മയേയും, അച്ഛനേയും കാണാനായി മദ്രാസിലേക്കു പോയി. അയ്യാവിൻെറ ദക്ഷിണഇൻഡ്യ സഞ്ചാരകാലത്തിനിടയിൽ പിതാവായമുത്തുകുമാരൻ കാശീ വിശ്വനാഥ ദർശനത്തിനായി പോകുകയും, ഒടുവിൽ കേദാരേശ്വരത്തിൽ ഇരുന്ന് തപസ്സുതുടങ്ങുകയുംചെയ്തു. അയ്യാ മദ്രാസ്സിൽ എത്തി അമ്മയെ കണ്ടപ്പോൾ അച്ഛൻ കാശിയാത്ര പോയിരിക്കുന്ന വിവരം അവരിൽനിന്നും അറിഞ്ഞു. ഉടൻതന്നെ അച്ഛനെ കാണാനുള്ള വാഞ്ഛയോടുകൂടി കാശിക്കു പുറപ്പെട്ടു. കുറച്ചുകാലം പിതാവിനോടുകൂടി അവിടെ താമസിച്ചിട്ട് അച്ഛൻെറ ആജ്ഞ അനുസരിച്ച് മദ്രാസിലേയ്ക്കു് മടങ്ങി. മദ്രാസിൽ വന്നതിനുശേഷം "തൻെറ കാശീയാത്ര" എന്ന ഒരു ചെറുപ്രബന്ധം എഴുതിപ്രസിദ്ധപ്പെടുത്തി. കേദാരേശ്വരത്തുനിന്നും തിരിച്ചെത്തിയശേഷം "കേദാരേശ്വരവ്രതം" എന്നൊന്ന് ഈ കുടുംബക്കാർ ആചരിക്കാൻ തുടങ്ങി. അത് തുലാമാസത്തിൽ ചിത്രാനക്ഷത്രവും അമാവാസിയും കൂടിവരുന്ന പുണ്യദിനത്തിലാണ്. ഈ ദിവ്യവ്രതം ഇന്നും ഈ കുടുംബക്കാർ ആചരിച്ചുവരുന്നുണ്ട്.

## സ്വാമിജിയും ശ്രീ സ്വാതിതിരുനാളും

ശ്രീ സ്വാമികൾ ആദ്യം തിരുവനന്തപുരത്തുവന്നപ്പോൾ തിരുവിതാംകൂർ രാജ്യം ഭരിച്ചിരുന്നത് കേതനും, സംഗീതവിദ്വാനും

സകല കലാ വല്ലഭന്മായിരുന്ന ശ്രീമാൻ ശ്രീ സ്വാതി തിരുനാൾ മഹാരാജാവായിരുന്നു. മുൻ പ്രസ്താവിച്ച കല്യാണ വീട്ടുടമസ്ഥനും കൊട്ടാരം ജീവനക്കാരനുമായിരുന്ന ചിദംബരംപിള്ളയിൽനിന്നും സുബ്ബരായന്റെ മഹത്വത്തേയും പാണ്ഡിത്യത്തേയും കുറിച്ചു് അറിഞ്ഞ മഹാരാജാവു്, തനിയ്ക്കു് അദ്ദേഹത്തെ ഒന്നു കാണണമെന്നു് ആവശ്യപ്പെട്ടതനുസരിച്ചു് അദ്ദേഹം മഹാരാജാവിനെ മുഖം കാണിച്ചു. ഇങ്ങനെ അദ്ദേഹം ആദ്യമായി തിരുവിതാംകൂർ രാജകുടുംബവുമായി പരിചയപ്പെട്ടു. മഹാരാജാവിന്റെ പ്രത്യേക അപേക്ഷ അനുസരിച്ചു് കുറച്ചുകാലംകൂടി തിരുവനന്തപുരത്തു താമസിച്ചു് ആ ശ്രീമാനുമായി സമ്പർക്കം പുലർത്തി വന്നു ഒടുവിൽ ശ്രീ പത്മനാഭദാസന്റെ അനുമതിയോടുകൂടി തിരുവനന്തപുരത്തുനിന്നും പഴനിയിലേയ്ക്കു് മടങ്ങിപ്പോയി.

## ഗൃഹസ്ഥാശ്രമ സ്വീകരണം

ശ്രീ സുബ്ബരായൻ പഴനിയിൽ ചെന്നപ്പോൾ അവിടെ വച്ചു് തന്റെ ഗുരുദേവനെ കാണാനിടയായി. ഇനി ഗൃഹസ്ഥാശ്രമ ജീവിതം നയിക്കാൻ ഗുരു അദ്ദേഹത്തോടു് ആജ്ഞാപിച്ചു അതനുസരിച്ചു് മദ്രാസിനു വടക്കു് ഉദ്ദേശം മുപ്പതു മൈൽ ദൂരമുള്ള പൊന്നേരി എന്ന സ്ഥലത്തുനിന്നും ശ്രീ കമലമ്മാൾ എന്ന സ്ത്രീ രത്നത്തെ കല്യാണം കഴിച്ചു. ഈ ദമ്പതികൾക്കു് സന്താനങ്ങളായി മൂന്നാണും രണ്ടു പെണ്ണും ഉണ്ടായി. ശാസ്ത്ര വിധിപ്രകാരമുള്ള ബ്രഹ്മചര്യത്തോടുകൂടിയ ഗൃഹസ്ഥാശ്രമ ജീവിതമാണു് അദ്ദേഹം നയിച്ചിരുന്നതു്. അനന്തരം കോഴിക്കോട്ടുള്ള ഒരു പ്രമുഖ വ്യക്തിയും തന്റെ ഒരു സ്നേഹിതനുമായ മി. ജെസ്സീരാ മുഖേന ബ്രിട്ടീഷ് പട്ടാളക്കാരുടെ മെസ്സിൽ സാമാനങ്ങൾ സപ്ളേ ചെയ്യുന്ന ജോലിയിൽ ഏർപ്പെട്ടു. അന്നു് അവിടത്തെ മെസ്സ് സെക്രട്ടറിയായിരുന്നതു് മി. മാഗ്രീഗർ എന്ന ഒരു വെള്ളക്കാരനായിരുന്നു. ഇക്കാലത്തു് സായിപ്പിന്റെ തമിഴ് ട്യൂട്ടർ എന്ന ഉദ്യോഗം കൂടി വഹിച്ചു. അധികം താമസിയാതെ മി. മാഗ്രീഗർ മലബാർ കളക്ടറായി പോയി. അവിടെനിന്നും തിരുവിതാംകൂർ, കൊച്ചി

എന്നീ സംസ്ഥാനങ്ങളിലെ ബ്രിട്ടീഷ് റസിഡണ്ടായി നിയമിക്കപ്പെട്ടു. അന്ന് തിരുവിതാംകൂർ രാജ്യം ഭരിച്ചിരുന്നത് ആധുനിക വിതിരുതാംകൂറിന്റെ ജനയിതാവ് എന്നപേരിനാൽ അറിയപ്പെടുന്ന ശ്രീആയില്യംതിരുനാൾ മഹാരാജാവായിരുന്നു. അതിഥിസൽക്കാരപ്രിയനായിരുന്ന ആ മഹാരാജാവ്, യൂറോപ്യൻ അതിഥികളെ വേണ്ടപോലെ സൽക്കരിക്കുന്നതിനും അവർക്ക് വേണ്ട സൗകര്യങ്ങൾ ചെയ്തുകൊടുക്കുന്നതിനും തക്ക പരിചയമുള്ള ഒരാളെ വേണമെന്ന് റസിഡണ്ടിനോട് ആവശ്യപ്പെട്ടു. എന്റെ തമിഴ് ട്യൂട്ടറായിരുന്ന ഒരാളുണ്ട്. അദ്ദേഹത്തോട് ഒന്നു ചോദിച്ചിട്ട് നിയമനം നടത്താമെന്ന് ധൈര്യം മറുപടി പറഞ്ഞു. അധികം താമസിയാതെ ശ്രീ സുബ്ബരായപ്പണിക്കരുടെ അനുമതിയോടുകൂടി കൊല്ലവർഷം 1048-ൽ റസിഡന്റ് മി മാഗ്രീഗർ അദ്ദേഹത്തെ തിരുവനന്തപുരം റസിഡൻസി സൂപ്രണ്ടായി നിയമിച്ചു. അങ്ങനെ തിരുവനന്തപുരത്ത് സ്ഥിരതാമസമാക്കി. കോഴിക്കോട്ടുള്ള തന്റെ ജോലി, അനുജനായ ശ്രീ ചന്ദ്രഹാസനെ വരുത്തി ഏല്പിച്ചിട്ടാണ് തിരുവനന്തപുരത്തെ പുതിയ ഉദ്യോഗം സ്വീകരിക്കാൻ വന്നത്. റസിഡണ്ടിൽനിന്നും സൂപ്രണ്ടിന്റെ ആത്മീയ പ്രഭാവത്തെപ്പറ്റി മനസ്സിലാക്കിയ മഹാരാജാവ് അദ്ദേഹത്തെ കൂടുതൽ സ്നേഹിക്കാനും ബഹുമാനിക്കാനും തുടങ്ങി. ഇങ്ങനെ തിരുവിതാംകൂർ രാജവംശത്തിനോട് വീണ്ടും കൂടുതൽ അടുത്തു പെരുമാറുന്നതിനിടയായി. കൊല്ലവർഷം 1048-മുതൽ 1084 വരെ റസിഡൻസിയിൽ സൂപ്രണ്ട് എന്ന നിലയിൽ സേവനമനുഷ്ഠിച്ചു. എല്ലാ ബ്രിട്ടീഷ് റസിഡണ്ടന്മാരും അദ്ദേഹത്തോട് വലിയ സ്നേഹത്തോടും ബഹുമാനത്തോടുംകൂടിയാണ് പെരുമാറിവന്നത്. അതുപോലെ ശ്രീ സ്വാതിതിരുനാൾ മുതൽ ശ്രീമൂലംതിരുനാൾ വരെയുള്ള മഹാരാജാക്കന്മാരും അദ്ദേഹത്തെ വളരെ ആദരവോടുകൂടി ബഹുമാനിച്ചുവന്നിരുന്നു. വിശിഷ്യാ രാജർഷി പുംഗവനായ ശ്രീ മൂലം തിരുനാൾ മഹാരാജാവ് അദ്ദേഹത്തെ ഒരു ഗുരുവിനെ

പ്പോലെയാണ് കരുതിവന്നതു്. ആ തിരുമേനിയുടെ രാജ്യഭരണ കാലത്താണ് സ്വാമികൾ മഹാസമാധിയടഞ്ഞതു്. തിരുവനന്തപുരത്തു് തൈയ്ക്കാട്ടു താമസമായതിനുശേഷം ഔദ്യോഗിക ജീവിതത്തിൽ സുബ്ബരായപ്പണിക്കർ എന്നും, സാധാരണ "തൈയ്ക്കാട്ട് അയ്യാ" എന്നുമാണ് ആളുകൾ അദ്ദേഹത്തെ അറിഞ്ഞുവന്നതു് സമാധിയ്ക്കു് ഒരാഴ്ചയ്ക്കു മുൻപ് ശ്രീ സ്വാമികൾ, താൻ ഇനി പൂർണ്ണ വിശ്രമത്തിനു പോവുകയാണെന്ന് തിരുമനസ്സ് ഉണർത്തിച്ചിരുന്നു. ഔദ്യോഗിക കാലത്തു് തന്റെ കീഴ്ജീവനക്കാർ അദ്ദേഹത്തെ വളരെ സേ്നഹിക്കുകയും ആദരിക്കുകയും ചെയ്തുവന്നതിനു പുറമേ, മേലുദ്യോഗസ്ഥന്മാരായ പാശ്ചാത്യർ പോലും ദൈവമഹത്വമുള്ള ഒരു പുണ്യാത്മാവായി കരുതി ബഹുമാനിക്കുകയും ചെയ്തിരുന്നു. കർത്തവ്യനിർവഹണത്തിൽ അദ്ദേഹം മാതൃകാപരനായ ഒരു ഉദ്യോഗസ്ഥനായിരുന്നു എന്ന പ്രശസ്തിയും ഇതിനിടയിൽ നേടി.

ഇക്കാലത്തു പത്മതീർത്ഥക്കരയിലുള്ള ഒരു അരശിന്റെ മൂട്ടിൽ മഹായോഗിയായ ഒരു ഗോസായി ഇരുന്നിരുന്നു. മൗനിയായിരുന്ന ആ താപസൻ ആരെന്തുചോദിച്ചാലും ഒന്നും മിണ്ടുകയില്ല. ആരോടും യാതൊന്നും ആവശ്യപ്പെടുകയും ഇല്ലായിരുന്നു. ഈ സാധുവിനെ ദർശിക്കുന്നതിനായി നാട്ടിന്റെ നാനാഭാഗങ്ങളിൽ നിന്നും അനവധി ആളുകൾ വന്നുകൊണ്ടിരുന്നു. ഇദ്ദേഹത്തിന്റെ കാലിൽ ഒരു വലിയ വ്രണം ഉണ്ടായിരുന്നു. ആ പുണ്ണിൽ ഈച്ചകൾ വന്നിരുന്നു് വ്രണത്തിനെ വലുതാക്കുന്നതുനോക്കി പുഞ്ചിരിതൂകിരസിക്കും ഇങ്ങനെയുള്ള ഈ ത്യാഗിവര്യനെപ്പററി അയ്യാവിന്റെ ചില ബ്രാഹ്മണ ശിഷ്യന്മാർ അദ്ദേഹത്തെ ധരിപ്പിച്ചു. കൂടാതെ അദ്ദേഹത്തെഒന്നുചെന്ന് കാണണമെന്ന് അവർനിർബന്ധിക്കുകകൂടി ചെയ്തു. ഒടുവിൽതന്റെഭക്തന്മാരുടെ നിർബന്ധപ്രകാരം അവരോടുകൂടി അദ്ദേഹം പത്മതീർത്ഥക്കരയിലുള്ള ഗോസായിയുടെ സവിധത്തിൽ എത്തി. ധ്യാനനിമഗ്നനനായിരുന്ന ആ യോഗിവര്യൻ തൽസമയം

കണ്ണു തുറന്നു് അയ്യാവിനെ വന്ദിച്ചു രണ്ടുപേരുടെയും ധ്യാനദൃഷ്ടികൾ തമ്മിൽഇടഞ്ഞു. ഒടുവിൽ ഗോസായി പുണ്ണിനെകാണിച്ചു കുറച്ചുനേരംമൌനംഭജിച്ചിട്ടു് "ഇതു് മനഃപൂർവ്വംവരുത്തിയതാണെന്നും പൂർവ്വജന്മശിഷ്ടങ്ങൾ തീർക്കുകയാണെന്നും" അയ്യാവിനോടു പറഞ്ഞു. വീണ്ടും അവർ തങ്ങളിൽ കുറച്ചുനേരം സംസാരിച്ചു. ഒടുവിൽ ബഹുമാന സമേതം അവർ പരസ്പരം വന്ദിച്ചു പിരിഞ്ഞു. വീട്ടിലേക്കു മടങ്ങിവരവെ ശിഷ്യന്മാരോടു്, "ഇന്നതൊട്ടു് മൂന്നാം ദിവസം ഈ മഹാൻ സമാധിയാകും" എന്നാദ്ദേഹം പറഞ്ഞു. അതുപോലെതന്നെ, മൂന്നാംദിവസം ആ മഹായോഗി സമാധി അടയുകയും, രാജർഷിയായ ശ്രീ മൂലം തിരുനാൾ തിരുമനസ്സുകൊണ്ടു് വിധിപ്രകാരം ആ ജഡത്തെ സംസ്ക്കരിപ്പിക്കുകയും ചെയ്തു.

## സ്വാമിജിയും ശിഷ്യന്മാരും

കൊല്ലവർഷം 1048-ാം മാണ്ടു് റസിഡൻസിയിൽ സൂപ്രണ്ടു് ഉദ്യോഗത്തിൽ പ്രവേശിച്ച ശ്രീ അയ്യായുടെ ആദ്ധ്യാത്മികപ്രഭാവം പല സംഭവങ്ങളാലും തിരുവനന്തപുരത്തു പ്രചരിക്കുകയും പല നിലകളിലുള്ള അനവധി ശിഷ്യന്മാരുണ്ടാകുകയും ചെയ്തു. ശ്രീ സ്വാമികൾക്കു് ഔദ്യോഗികനിലയിൽ ആണ്ടിലൊരിക്കൽ മഹാരാജാവിനെ മുഖം കാണിക്കാൻ പോകേണ്ടിയിരുന്നു. അങ്ങിനെ ഒരിക്കൽ മുഖം കാണിച്ചിട്ടു് എലവാണിഭർ തെരുവുവഴി നടന്നുവരവെ ഒരു സ്ത്രീ പാത്രം കഴുകിയവെള്ളം റോഡിൽ ഒഴിച്ചതു് യദൃച്ഛയാ അദ്ദേഹത്തിൻെറ കാലിലും വസ്ത്രത്തിലും വീഴുന്നതിനിടയായി. പെട്ടെന്നു് കോപിഷ്ഠനായ അദ്ദേഹം അങ്ങോട്ടു് ഒന്നുനോക്കി. സ്ത്രീ മറഞ്ഞു കളഞ്ഞു. വീട്ടിനു് ഉടൻ തീ പിടിച്ചു. തന്നെ അനുഗമിച്ചിരുന്ന പട്ടക്കാരനോടു് അടുത്ത വീട്ടിൽ നിന്നും കുറച്ചുവെള്ളം കൊണ്ടുവരുവാൻ പറഞ്ഞു. സ്വാമികൾ പാത്രത്തിൽനിന്നും കുറച്ചുവെള്ളം കൈയ്യിലെടുത്തു് കത്തിക്കൊണ്ടിരുന്ന അഗ്നിയിൽ തളിച്ചു. തീ പെട്ടെന്നു് ശമിച്ചു അതിനുശേഷം അങ്ങോട്ടു

നോക്കി "ഇതു് രാജപാതയാണു് ഈ കാണിച്ചതു പിശകാണു്" എന്നുപറഞ്ഞിട്ടു് പോകുകയും ചെയ്തു. ഈ സംഭവം കാട്ടുതീപോലെ പട്ടണത്തിൽ പരന്നു. ശ്രീ ആയില്യംതിരുനാൾ മഹാരാജാവും ഈ സംഭവം പട്ടക്കാരനിൽനിന്നും മനസ്സിലാക്കി. ഈ വത്തമാനം ചെറുപ്പക്കാരനും സത്യാന്വേഷിയുമായിരുന്ന ശ്രീ കുഞ്ഞൻപിള്ള ചട്ടമ്പിയും കേട്ടു. തലസ്ഥാനത്തെ പണ്ഡിതന്മാർ അദ്ദേഹത്തിന്റെ മഹത്വം മനസ്സിലാക്കി കൂടുതൽ അങ്ങോട്ടടുത്തു തുടങ്ങി.

ആ വർഷത്തിൽ തന്നെ ശാലയിൽ വേറൊരു സംഭവം കൂടി ഉണ്ടായി. ഒരു പൂജവയ്പ് ദിവസം കുമാരസ്വാമിയെ കിഴക്കുനിന്നും എഴുന്നള്ളിച്ചുകൊണ്ടുവരുന്ന സമയം ശ്രീ സ്വാമികൾ സന്നിധിയ്ക്കു മുമ്പിൽ നിൽക്കുകയായിരുന്നു അവിടെ കൂടിയിരുന്നവർ അദ്ദേഹത്തോടു കുമാരസ്വാമിക്കു് ഒരു കർപ്പൂരാരാധന നടത്തണമെന്നു് അപേക്ഷിച്ചു. അതു് രാജകാര്യമാണെന്നുപറഞ്ഞു് ഒഴിഞ്ഞുമാറിയെങ്കിലും ആളുകൾ വിട്ടില്ല. വീണ്ടും അപേക്ഷിച്ചു. നിർബന്ധം കൂടിവരുന്നതുകണ്ടു് കർപ്പൂരത്തട്ടം വാങ്ങി കാണിച്ചു എന്തിനുപറയുന്നു കർപ്പൂരത്തോടുകൂടി അദ്ദേഹം ബോധരഹിതനായി നില്ക്കുന്നു!. വാഹനവും നിലച്ചുപോയി. പട്ടാളക്കാരും സിൽബന്ധികളും ചലനരഹിതരായി. മഹാരാജാവു തിരുമനസ്സുകൊണ്ടു് കൃത്യസമയത്തിനു് എഴുന്നള്ളി ദേവിയെ എതിരേൽക്കാൻ പതിവുപോലെ കാത്തുനിൽക്കുകയായിരുന്നു വരേണ്ട സമയമായിട്ടും വാഹനം കിഴക്കേക്കോട്ട വാതലിൽ എത്താതിരുന്നതിനാൽ പരിഭ്രാന്തരായ അന്നത്തെ പേഷ്ക്കാർ ശ്രീ ന്യൂയ്യ അയ്യർ ഓടിക്കൊണ്ടു് വാഹനം നിൽക്കുന്നിടത്തു് എത്തി അവിടത്തെ അവസ്ഥ കണ്ടും, ശ്രീ സ്വാമികളെപ്പറ്റി മുൻപിനാലെ കേട്ടിരുന്നതുകൊണ്ടും "മഹാരാജാവുതിരുമനസ്സുകൊണ്ടു് എഴുന്നള്ളി നിൽക്കുകയാണെന്നു്" പറഞ്ഞു് സ്വാമിയുടെ പാദത്തിൽ നമസ്ക്കരിച്ചു സ്വബോധവാനായി തീന്ന സ്വാമികൾ കർപ്പൂരാരാധന നിറുത്തി തട്ടം മാററി പെട്ടെന്നു് വാഹനം ചുമന്നിരുന്നവക്കും മററും ഓമ്മ വരുകയും അവർ അതിവേഗത്തിൽ

വാഹനം പൂജാമണ്ഡപത്തിൽ എത്തിക്കുകയും ചെയ്തു. ഈ സംഭവവും തിരുമനസ്സുകൊണ്ടറിഞ്ഞു. അധികം താമസിയാതെ സുബ്ബഅയ്യൻ പേഷ്ക്കാർ സ്വാമികളുടെ ശിഷ്യനായിത്തീർന്നു. സ്വാമികളെപ്പററി പലതും അന്വേഷിച്ചറിഞ്ഞുകൊണ്ടിരുന്ന കുഞ്ഞൻപിള്ള ചട്ടമ്പി അദ്ദേഹത്തിൻെറ ശിഷ്യനാകാൻ ശ്രമിക്കുകയും ആറേഴു വർഷം കഴിഞ്ഞ് 1054-ൽ അദ്ദേഹത്തിൻെറ ശിഷ്യനായിത്തീരുകയും ചെയ്തു. ശ്രീ കുഞ്ഞൻപിള്ള ചട്ടമ്പി മുഖേന ഒരു വർഷം കഴിഞ്ഞ് ശ്രീ നാണു ആശാനും (പിന്നീട് ശ്രീനാരായണഗുരു) സ്വാമികളുടെ ശിഷ്യനായി ഭവിച്ചു. അദ്ദേഹത്തിൻെറ ശിഷ്യരിൽ പ്രഥമഗണനീയർ ശ്രീ ചട്ടമ്പിസ്വാമിയും, ശ്രീനാരായണഗുരുവും, ശ്രീ സ്വയംപ്രകാശ യോഗിനിയുമാണ്. പേട്ടയിൽക്കാരൻ ഫെർനാൻഡസ്സ് എന്ന ക്രൈസ്തവനിയും തക്കലക്കാരൻ പീർമുഹമ്മദ് എന്ന മഹമ്മദീയനും അദ്ദേഹത്തിൻെറ ശിഷ്യന്മാരായിരുന്നു. കൂടാതെ അന്ന് തിരുവനന്തപുരത്ത് ഉയന്ന ഉദ്യോഗങ്ങളിലിരുന്ന പലരും, രാജകുടുംബാംഗങ്ങളും, പണ്ഡിതന്മാർ തുടങ്ങിയവരും അദ്ദേഹത്തിൻെറ മഹത്വത്തിൽ ലയിച്ച് ശിഷ്യത്വം സ്വീകരിച്ചു. ഗുരുദേവൻെറ മൂത്തപുത്രനായ ശ്രീ ലോകനാഥപ്പണിക്കർ ശിഷ്യത്വം സ്വീകരിച്ച് സകല വിദ്യകളും ഗുരുമുഖത്തിൽ നിന്നും അഭ്യസിച്ച്, പരമ്പരാഗതമായ ശിവരാജയോഗിയായി തീർന്നു. ഒരു യോഗിയായി ആശ്രമജീവിതം നയിച്ചുവന്ന ഇദ്ദേഹം 1955 മാച്ച് മാസം അവിട്ടം നക്ഷത്രത്തിൽ സമാധിയായി. ആ ലോകനാഥപണിക്കർ സ്വാമിയാണ് 1955 ജനവരിമാസം 30-ാം തീയതി "ശ്രീ ശിവരാജയോഗി തൈയ്ക്കാട്ട് അയ്യാസ്വാമി സ്മാരകാദ്ധ്യാത്മ വിദ്യാസംഘം" സ്ഥാപിച്ചത്.

## പ്രധാന ശിഷ്യന്മാരുടെ പേരുവിവരം

സർവ്വശ്രീ ചിത്രമെഴുത്ത് രവിവർമ്മ കോയിതമ്പുരാൻ
,, തിരുവല്ലാ കേരളവർമ്മ കോയിതമ്പുരാൻ
,, സുബ്ബനാരായണയ്യർ (പേഷ്കാർ)

സർവ്വശ്രീ മീനാക്ഷിനാഥപിള്ള (ചാല)
,, മീനാക്ഷിഅയ്യൻ (ചാല)
,, ആറുമുഖം വാദ്ധ്യാർ (ചാല)
,, മാണിക്കവാചക വാദ്ധ്യാർ (ചാല)
,, അപ്പാവു വാദ്ധ്യാർ (ചാല)
,, കുമാരസ്വാമി വാദ്ധ്യാർ (ചാല)
,, മുത്തുകുമാര സ്വാമിപിള്ള (പേഷ്ക്കാർ)
,, പെരിയ പെരുമാൾപിള്ള (പേഷ്ക്കാർ)
,, അപ്പാവു വക്കീൽ
,, ചിതംബരംപിള്ള (തൈയ്ക്കാട്ട്)
,, കൊല്ലൂർ കുഞ്ഞൻപിള്ള (ശ്രീ ചട്ടമ്പിസ്വാമി)
,, നാണു ആശാൻ (ശ്രീ നാരായണഗുരു)
,, കൊട്ടാരം ഡാക്ടർ കൃഷ്ണപിള്ള
,, കമ്പൌണ്ടർ പത്മനാഭപിള്ള (മണക്കാട്ട്)
,, കമ്പൌണ്ടർ കൃഷ്ണപിള്ള (മണക്കാട്ട്)
,, അയ്യപ്പൻപിള്ള വാദ്ധ്യാർ (കൊച്ചപ്പിപിള്ള)
,, വെയിലൂർ രായസം മാധവൻപിള്ള
,, ഭഗവതീശ്വരയ്യർ (വലിയ ഒരിപ്പ്, ഉൽസവമഠം)
,, കേശവയ്യർ (പടിഞ്ഞാറേ തെരുവ്)
,, ആനവാഠം ശങ്കരനാരായണയ്യർ
,, അക്കൌണ്ടാഫീസർ സുന്ദരമയ്യങ്കാർ (തെക്കേത്തെരുവ്)
,, ഹെഡ്ഡ്രാഫ്റ്റ്സ്മാൻ പാർത്ഥസാരഥി നായിഡു (പുത്തൻചന്ത)
,, സർവ്വേ ആഫീസ് സുബ്ബരാജു (പഴവങ്ങാടി
,, നന്തൻകോട്ട കൊച്ചുകൃഷ്ണപിള്ള (ഡ്രാഫ്റ്റ്സ്മാൻ)
,, സുബ്രഹ്മണ്യയ്യർ (കരമന)
,, പത്മനാഭൻപോററി (കരമന)
,, ഹരിഹരയ്യർ (കരമന)

സമ്മശ്രീ നാരായണൻപോററി (വാമനപുരം)
,, നാരായണൻപോററി (കഴക്കൂട്ടം)
,, തോട്ടത്തിൽ രാമൻ കണിയാർ
,, ജോൽസ്യൻ കല്പട കണിയാർ
,, മണക്കാട്ട് ഭവാനി (ഈഴവസ്ത്രീ)
,, കൊല്ലത്തമ്മ (സന്യാസാശ്രമം)
,, ഫിഡിചിസ്റ്റ് പത്മനാഭൻ കണിയാർ (തൈയ്ക്കാട്ട്)
,, വഞ്ചിയൂർ ബാലാനന്ദൻ
,, പാറശ്ശാല മാധവൻപിള്ള
,, സ്വയംപ്രകാശയോഗിനി
,, തിരുവാതിര തിരുനാൾ അമ്മ തമ്പുരാൻ (മാവേലിക്കര)
,, വേലായുധൻപിള്ള (തൈയ്ക്കാട്ട്)
,, ശങ്കരലിംഗംപിള്ള (തൈയ്ക്കാട്ട്)
,, ഫർനാൻഡസ്സ് (പേട്ട)
,, തക്കല പീർ മഹമ്മദ്
,, നല്ലപെരുമാൾ വൈദ്യൻ (മണക്കാട്ട്)
,, കേരംവികണക്ക് വേലുപ്പിള്ള (താഴക്കുടി)
,, പെരുമാൾ പെരുമാൾ (താഴക്കുടി)

ഇവിടെ ചേർത്തിട്ടുള്ള 48 പേരെ കൂടാതെ പിന്നെയും അനവധി ശിഷ്യന്മാർ അദ്ദേഹത്തിനുണ്ടായിരുന്നു. ഇവരിൽ ഭൂരിപക്ഷവും ഗൃഹസ്ഥാശ്രമികളായിരുന്നു എന്നുള്ള കാര്യവും പ്രസ്താവ്യമാണ്

## ശ്രീ സ്വാമികളുടെ കുടുംബം

മദ്രാസ്സ് നഗരത്തിനു വടക്കുഭാഗത്തുള്ള പൊന്നേരി എന്ന സ്ഥലത്തുനിന്നും (പൊന്നേരി റെയിൽവേസ്റ്റേഷനു സമീപം) ശ്രീ കമലമ്മാൾ എന്ന സ്ത്രീയെ വിവാഹം കഴിച്ചുവെന്ന് മുൻപു പ്രസ്താ

വിച്ചിട്ടുണ്ടല്ലോ. ആ മഹതിക്ക് അഞ്ചുസന്താനങ്ങൾ ഉണ്ടായി. അവരിൽ സീമന്തപുത്രനായ ലോകനാഥപ്പണിക്കർക്ക് (ശ്രീ ലോകനാഥപ്പണിക്കരയ്യാ എന്നപേരിലറിയപ്പെടുന്നു.) ശ്രീ സ്വാമിതിരുവടികളുടെ മഹാസമാധിയ്ക്കു മുൻപു തന്നെ ബ്രിട്ടീഷ് റസിഡൻസിയിൽ ഒരു ഉദ്യോഗം ലഭിച്ചു എന്നാൽ പിന്നീട് വളരെക്കാലം കനകക്കുന്നുകൊട്ടാരം സൂപ്രണ്ടായിട്ടാണ് ജോലിനോക്കിയിരുന്നതു്. പിതാവിൻെറ പരമ്പരയനുസരിച്ച് ഇദ്ദേഹത്തിനും അനവധി ശിഷ്യന്മാരുണ്ടായിരുന്നു. മററു രണ്ടു പുത്രന്മാർ ഒന്നു് ശ്രീ പഴനി വേലയ്യായും (പഴനി സ്വാമി എന്ന പേരിലാണ് അറിയപ്പെടുന്നതു്) മററൊന്നു് ശ്രീ മാണിക്യവും ആയിരുന്നു. മാണിക്യം വളരെ ചെറുപ്പത്തിലെ തന്നെ മരിച്ചു പോയി. സംഘം രക്ഷാധികാരിയും എൺപത്തിയാറു വയസ്സുവരെ പ്രായമുള്ള സിദ്ധനുമായ ശ്രീപഴനി സ്വാമി മുൻപ സഞ്ചാരിയായിരുന്നു എങ്കിലും ഇപ്പോൾ മാതൃകുടുംബമായ പൊന്നേരിയിലും ചിലപ്പോൾ തൈയ്ക്കാട്ടും താമസിച്ചുവരുന്നു. ശ്രീ സ്വാമിതിരുവടികളുടെ പുത്രിമാരിൽ ഒരാൾ ഇപ്പോൾ പാളയംകോട്ട എന്നസ്ഥലത്തു താമസിക്കുകയാണ്. അവരുടെ പുത്രനാണ് പോസ്റ്റ്മാസ്ററരായിരിക്കുന്ന മി: എം. നടരാജപിള്ള. ഈ അമ്മയുടെ ഓമനപ്പേർ പാപ്പമ്മാൾ എന്നാണ്. അവരെ പ്രസവിക്കുന്നതിനു പത്തു ദിവസം മുൻപു ശ്രീ മധുരമീനാക്ഷി സ്വാമിദർശനം കൊടുക്കുകയും ഭാര്യ പ്രസവിക്കുന്നതു് പെൺകുട്ടിയാണെന്നും അവൾക്ക് തടാതക പട്ടമ്മാൾ എന്ന ദേവിയുടെ പേരുതന്നെ ഇടണമെന്നും നിർദ്ദേശിച്ചതനുസരിച്ച് അപ്രകാരംതന്നെ മകൾക്ക്, തിരുവടികൾ, നാമകരണം ചെയ്തു. ദിവംഗതയായ മറെറാരു മകളുടെ പേരു് കാത്ത്യായനി അമ്മാൾ എന്നായിരുന്നു ശ്രീ സ്വയംപ്രകാശയോഗിനിയുടെ മൂത്ത സഹോദരി ശ്രീമതി ഗൗരിഅമ്മയായിരുന്നു ശ്രീ ലോകനാഥപ്പണിർ സ്വാമിയുടെ ഭാര്യ. ശ്രീലോകനാഥസ്വാമിയുടെ സമാധിയ്ക്കുമുൻപു തന്നെ അനായാസേന നാരായണ മന്ത്രോച്ചാരണത്തോടുകൂടി ഈ

സ്ത്രീരത്നം ഇഹലോകവാസം വെടിഞ്ഞിരുന്നു. അവർക്ക് സന്താനങ്ങളൊന്നും തന്നെ ഉണ്ടായിരുന്നില്ല. ഇവർ തിരുവനന്തപുരത്തിനു വടക്കു കിഴക്കു ഭാഗത്തുള്ള കരകുളം എന്ന ദേശത്തെ ഒരു നായർ തറവാട്ടിലെ ഒരംഗമായിരുന്നു.

## ശൈവപ്രകാശസഭയും സ്വാമിജിയും

ഇന്ന് പ്രശസ്തനിലയിൽ തിരുവനന്തപുരത്തു നടക്കുന്ന ഒരു ഹൈന്ദവ സംഘടനയായ ശൈവപ്രകാശസഭയുടെ ആദ്യത്തെ പ്രവർത്തകരിൽ ഒരാളായിരുന്നു ശ്രീ സ്വാമിതിരുവടികൾ. തിരുവിതാംകൂർകൊച്ചിയിലെ മുൻമന്ത്രി ശ്രീ പി. എസ്സ് നടരാജപിള്ളയുടെ പിതാവായ പ്രഫസർ ശ്രീ സുന്ദരംപിള്ള, ശ്രീ അപ്പാവുവക്കീൽ തുടങ്ങിയവർ ശ്രീ സ്വാമികളുമൊന്നിച്ച് സഹകരിച്ച് പ്രവർത്തിച്ചതിൻെറ ഫലമായിട്ടാണ് ശൈവപ്രകാശസഭ ഇവിടെ ഉണ്ടായത്. ജനയിതാക്കൾ മൺമറഞ്ഞു എങ്കിലും, അവരുടെ തിരോധാനത്തോടെ സാധാരണ കണ്ടുവരാറുള്ള മററു ചില സംഘടനകളെപ്പോലെ ഇതു് നാമാവശേഷമാകാതെ ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടുകൊണ്ടുതന്നെ മുന്നോട്ട് പ്രയാണം ചെയ്യുന്നു എന്നുകാണുന്നതിൽ മൺമറഞ്ഞ ജനയിതാക്കൾക്കും കേരളീയരായ ഓരോ ഹിന്ദുവിനും അഭിമാനിക്കാവുന്നതാണ്.

## സ്വാമിജിയുടെ ദിനചര്യ

ശ്രീ സ്വാമികൾ കാലത്ത് മൂന്നുമണിയ്ക്കു് ഉണരും. കുളി മുതലായ ദിനചര്യകൾ നടത്തിയശേഷം തന്നോടൊന്നിച്ചുള്ള ശിഷ്യന്മാരെ ഉണർത്തി യോഗപരിശീലനത്തിനുള്ള പല കാര്യങ്ങളും അവർക്കു പറഞ്ഞുകൊടുത്തിട്ട് അദ്ദേഹം ധ്യാനനിഷ്ഠയിൽ പ്രവേശിയ്ക്കും. ആറരമണിവരെ ആ ചര്യയിൽ കഴിയും ഇതിനിടയിൽ അഞ്ചു മണിയാകുമ്പോൾ ഏതെങ്കിലും ഒരു ശിഷ്യനോ, അല്ലെങ്കിൽ മകനോ അദ്ദേഹം ഇരിക്കുന്ന പൂജാമുറിയിൽ പ്രവേശിച്ച് പൂജാഭിഷേകാദികൾ നടത്തും. ചിലപ്പോൾ ദീപാരാധന സമയത്താ

യിരിക്കും. അദ്ദേഹം നിഷ്ഠയിൽ നിന്നും ഉണരുന്നതു്. സ്വാമിജി തൊഴുതുകൊണ്ടു് പൂജാമുറിക്കു വെളിയിലിറങ്ങി വസ്ത്രങ്ങൾ മാററി കൃത്യം ഏഴു മണിക്കു് റെസിഡൻസിയിൽ എത്തും. റെസിഡണ്ടു് സായിപ്പു്, മദാമ്മയും സുപ്രണ്ടുമൊത്തു് തോട്ടത്തിൽ ചുററിനടക്കും. ധാര എട്ടരമണിക്കു് കാലത്തുള്ള ആഹാരത്തിനു് പോകുമ്പോൾ ഇദ്ദേഹം ഒൻപതു മണിയോടു കൂടി വീട്ടിലേക്കു മടങ്ങും. അഞ്ചു് ഔൺസു് പശുവിൻ പാൽ ചേർത്ത കാപ്പിയും അരികൊണ്ടോ ഗോതമ്പുകൊണ്ടോ ഉണ്ടാക്കിയ ഒന്നോ രണ്ടോ അപ്പവും കഴിക്കും. അധികമുള്ള അപ്പങ്ങൾ അപ്പോൾ അടുത്തു നിൽക്കുന്ന കുട്ടികൾക്കായി കൊടുക്കും വീണ്ടും പത്തു മണിക്കു് റെസിഡൻസിയിൽ ഹാജരാകും. അദ്ദേഹത്തിൻെറ താമസസ്ഥലവും റെസിഡൻസിയുമായി ഉദ്ദേശം ഒരു ഫർലാംഗ് ദൂരം മാത്രമേ ഉണ്ടായിരുന്നുള്ളു. പന്ത്രണ്ടു മണിക്കു് വീണ്ടും വീട്ടിൽ മടങ്ങി എത്തും. കൈകാൽ ശുദ്ധി ചെയ്തിട്ടു് രണ്ടു മണിവരെ പൂജാമുറിയിൽ ധ്യാനനിഷ്ഠയിൽ ഇരിക്കും. രണ്ടു മണിക്കു് ശേഷമേ മദ്ധ്യാഹ്ന ആഹാരം കഴിക്കുകയുള്ളു. രണ്ടുകൈയ്യിൽ കൊള്ളുന്ന നല്ല ഉണക്കലരി ഒരു തുണിയിൽ കെട്ടി വേകിച്ചതും വിളയാത്ത മലക്കറി പാകം ചെയ്തതുമാണു് പ്രധാന ആഹാരം. ചെറുപയറും നെയ്യും വളരെ കുറച്ചു് കാച്ചപ്പും ആഹാരത്തിൽ കൂടി ചേർത്തു് കഴിക്കും ഒടുവിൽ പുളിയും ഉപ്പും തീരെ ഉപേക്ഷിച്ചിരുന്നു. അതിനുശേഷം ചൂടുവെള്ളം കുടിച്ചുകൊണ്ടു് എണീൽക്കും. ആഹാരകാര്യത്തിലും മററുകാര്യങ്ങളെപ്പോലെ കൃത്യനിഷ്ഠ പാലിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഭക്ഷണാനന്തരം വീട്ടിൻെറ മുൻവശത്തു വന്നിരുന്നു അപ്പോൾ അവിടെ ഉള്ളവരുമായി പലകാര്യങ്ങളെപ്പററിയും സംസാരിച്ചു കൊണ്ടിരിക്കും. മൂന്നര മണിക്കു് വീണ്ടും റെസിഡൻസിയിൽ പോകും. ശിഷ്യന്മാക്കു് വല്ല അത്യാവശ്യവുമുണ്ടെങ്കിൽ അവടെ ച്ചെന്നു് സംഭാഷണം ചെയ്യുന്നതിനു് സൌകര്യം കൊടുത്തിരുന്നു. ഉണ്ണേണ്ടസമയം തെററിയാൽ അന്നു് പിന്നെ ഉണ്ണുകയില്ല. വൈകു

നേരം അഞ്ചര മണിയോടുകൂടി വീട്ടിൽ മടങ്ങിവരുമ്പോൾ കറുകപ്പുല്ലിന്റെ വേരുണക്കിപ്പൊടിച്ച് നല്ല മുളകും ചേൎത്ത കഷായത്തിൽ പശുവിൻനെയ്യ് ചേൎത്ത് കുടിക്കും. രാത്രി ഏഴരമണി വരെ ശിഷ്യന്മാരോടും കുഞ്ഞുങ്ങളോടും ചേൎന്ന് സംസാരിച്ചുകൊണ്ടിരിക്കും. അതുകഴിഞ്ഞാൽ ധ്യാനനിഷ്ഠയിൽ പ്രവേശിക്കും. പലപ്പോഴും നിന്നുകൊണ്ടാണ് ധ്യാനത്തിൽ പ്രവേശിക്കാറുള്ളത് രാത്രി പന്ത്രണ്ടുമണിക്ക് നിഷ്ഠകഴിഞ്ഞു് പൂജാമുറിക്കു് വെളിയിൽ വരും. അതിനുശേഷം അത്താഴം പാലും പഴവും കഴിച്ചിട്ട് ഒരു മണിവരെ മദ്രാസ്മെയിൽ തുടങ്ങിയ പത്രങ്ങൾ നോക്കിയിട്ട് നിദ്രയ്ക്കുപോകും. ശ്രീസ്വാമികൾ വെള്ള വസ്ത്രങ്ങൾ മാത്രമേ ധരിച്ചിരുന്നുള്ളു. എന്നാൽ കൊട്ടാരത്തിൽ മുഖം കാണിക്കാൻ പോകുമ്പോൾ മാത്രം കല്പിച്ചുകൊടുത്തിട്ടുള്ള കസവു കവണി ഉപയോഗിച്ചിരുന്നു. പൂജാസമയത്തു് പട്ടുവസ്ത്രങ്ങളും പൂജകഴിഞ്ഞാൽ കമ്പിളി ഉടുപ്പുകളുമാണ് ധരിക്കുകപതിവ്. അദ്ദേഹം വലിയദീനദയാലുവും ധൎമ്മിഷ്ഠനുമായിരുന്നു. വീട്ടിൽവല്ല ഭിക്ഷക്കാരനോ പണ്ടാരങ്ങളോ വന്നാൽ സ്വല്പം നേരം പോലും അവരെ നിറുത്തി ബുദ്ധിമുട്ടിക്കാതെ ധൎമ്മം കൊടുത്തയയ്ക്കണം എന്നാണ് ഏൎപ്പാട്. ആവശ്യംഅറിഞ്ഞും കണ്ടും സഹായിക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. കാശി തുടങ്ങിയ ഉത്തരേന്ത്യയിലെ പലസ്ഥലങ്ങളിൽ നിന്നും യോഗസംബന്ധമായ സംശയങ്ങൾ തീൎക്കുന്നതിനു് വരുന്നവൎക്കു് അവരുടെ പക്വത അനുസരിച്ചു് വേണ്ടതു് ഉപദേശിക്കുകയും അവരുടെ ആവശ്യാനുസരണംവേണ്ടസഹായങ്ങൾചെയ്തുകൊടുക്കുകയുംചെയ്തിരുന്നു.

## ശ്രീ സ്വാമജിയുടെ യോഗമഹത്വം

സ്വാമിയുടെ ഒരു ശിഷ്യനായ സുബ്ബരാജു ഒരു ദിവസം അദ്ദേഹത്തിന്റെ വസതിയിൽചെന്നു്, തിരുവനന്തപുരത്തു് ഒരു മഹായോഗി വന്നിട്ടുണ്ടെന്നും, താൻ അദ്ദേഹത്തെ നേരിട്ടു കണ്ടു സംസാരിച്ചു എന്നും, ഗവൎണ്ണർന്മാർ, വൈസ്രായി, മഹാരാജാക്കന്മാർ എന്നിവരുടെ സാക്ഷ്യപത്രങ്ങൾ ലഭിച്ചിട്ടുണ്ടെന്നും, നമ്മുടെ മഹാ

രാജാവു തിരുമനസ്സുകൊണ്ടും കണ്ടു് സമ്മാനങ്ങൾ നൽകിയെന്നും മററും അദ്ദേഹത്തെ അറിയിച്ചു. "ഇതെല്ലാം അവരുടെ വയറു പിഴപ്പിനു് ചെയ്യുന്ന വിദ്യകളാണെന്നും, എല്ലാപേക്ഷം ഇതെല്ലാം ആകാമെന്നും" ചിരിച്ചുകൊണ്ടു് സ്വാമികൾ മറുപടി പറഞ്ഞു. ഒരു ഞായറാഴ്ച സുബ്ബരാജു പ്രസ്തുത യോഗിയെ ശ്രീ സ്വാമികളുടെ വീട്ടിൽ കൂട്ടികൊണ്ടുവന്നു. അപ്പോൾ അവിടെ സ്വാമികളുടെ ശിഷ്യന്മാരായ ഭഗവതീശ്വരയ്യർ, പത്മനാഭയ്യർ, പത്മനാഭൻപോററി, കരമന സുബ്രഹ്മണ്യയ്യർ, തെക്കേതെരുവു് കേശവൻ വാദ്ധ്യാർ, സ്വയം പ്രകാശയോഗിനി, അയ്യപ്പൻപിള്ള തുടങ്ങിയവർ ഉണ്ടായിരുന്നു. അയ്യാ മകനെ വിളിച്ചു് ആ യോഗിക്കു് ഇരിക്കവാൻ ഒരു കസേരകൊണ്ടു് ഇടാൻപറഞ്ഞു. യോഗി ആ കസേരയിൽ അല്പസമയം ഇരുന്നു് സ്വാമിജിയുമായി സംസാരിച്ചിട്ടു് തൻെറ സർട്ടിഫിക്കററുകൾ എടുത്തു് സ്വാമിജിയെ കാണിക്കവാനാരംഭിച്ചു. ഇതു കണ്ടിട്ടു്, ഈ വിവരങ്ങളെല്ലാം രാജു തന്നോടു പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് കാണണമെന്നില്ല എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ സ്വല്പം ഇളിഭ്യനായ യോഗി താൻ കൊണ്ടുവന്നിരുന്ന ഒരു ചെറിയ തുണ്ടു രത്നക്കമ്പളത്തെ തറയിൽ വിരിച്ചു് അതിന്മേൽ ഇരുന്നു. സ്വാമികൾ ഇതു കണ്ടിട്ടു് "നിങ്ങൾ ബുദ്ധിമുട്ടേണ്ട" എന്നു മാത്രംപറഞ്ഞു. യോഗിഅതു ശ്രദ്ധിക്കാത്തമട്ടിൽ ഷൺമുഖ മുദ്രയുടെ സ്ഥിതിയിൽ കുറച്ചിരുന്നിട്ടു് അത്ഭുതമായി തറയിൽനിന്നും ഉയരുന്നുതുടങ്ങി. ഒരു മുന്നരയടിവരെ തറയിൽനിന്നും പൊങ്ങി ഇരിപ്പു പിടിച്ചു സ്വാമിജി ശിഷ്യനായ രാജുവിനെ ഒന്നു ചിറഞ്ഞുനോക്കിയിട്ടു് ഒരു ചെറിയ പുഞ്ചിരിയോടുകൂടി കസേരയിൽ പത്മാസനത്തിലിരുന്നു. ഇരുന്നമാത്രി വെട്ടെന്നു് മേൽക്കൂരയോളം പൊങ്ങി, മുകളിരുന്നുകൊണ്ടു് യോഗിയോടു ചോദിച്ചു "ഇതുക്കമേൽ ഉയരമുടിയാതാ" ബ്രാഹ്മണൻനോക്കിയപ്പോൾ സ്വാമികസേരയിലില്ല. ശബ്ദം മുകളിൽ നിന്നാണു് കേട്ടതെന്നു മനസിലായി യോഗിയുടെ ശ്വാസബന്ധനം വിട്ടു കമഴ്ന്നു വീഴുമെന്നമട്ടായി. ഇതിനിടയിൽ

തിരുവടികൾ താഴെ വന്ന് യോഗിയെ പിടിച്ച് ഇരുത്തിയിട്ട്
ഇങ്ങനെ പറഞ്ഞു, "ഇതു യോഗവിദ്യയല്ല വായുസ്തംഭനമാണ്. മന
സ്സുകൊണ്ടു വിചാരിക്കുന്നിടത്തു് എത്തുന്നതാണ് യോഗവിദ്യ. അ
ങ്ങേയ്ക്കു് മദ്ധ്യവയസ്സിനു മേലായി. ഇങ്ങിനെ അധികം ചെയ്യുമെ
ങ്കിൽ ചെവിയോ, കണ്ണോ മൂക്കോ പൊട്ടും. ഇതു് അധികം ചെയ്യ
രുതു് നിങ്ങൾ ഈ വിദ്യയിൽ സമ്പാദിച്ചതു മതി. പോയിവരണം"
യോഗി ഇളിഭ്യനായി. ഭയഭക്തിയോടുകൂടി സ്വാമിയെ വന്ദിച്ചു
യോഗിയെ കൂട്ടിക്കൊണ്ടു വന്നശിഷ്യൻ ഗുരുദേവൻ കാണാതെ വീ
ട്ടിനു് പുറത്തിറങ്ങി മറഞ്ഞുനിന്നു. യോഗി വെളിയിൽവന്നപ്പോൾ
ആരോടും ചോദിക്കാതെ ശിഷ്യൻ അയാളുമായി സ്ഥലം വിട്ടു. "ഇ
തുപോലൊരു മഹാനെ തന്റെ ഇത്രയും കാലത്തിനിടയിലുള്ള യാ
ത്രയിൽ ഒരിടത്തും കണ്ടിട്ടില്ല" എന്ന് രാജുവിനോട് അയാൾ അ
റിയാതെ പറഞ്ഞുപോയി.

ശ്രീ കാശിക്ഷേത്രത്തിലെ പുരോഹിതകുടുംബത്തിലുള്ള ഒരം
ഗവും ക്ഷേത്രവരുമാനത്തിലെ പങ്കുകാരനും വലിയ ധനികനുമായ
ഒരു ബ്രാഹ്മണൻ ഒരു മഹമ്മദീയ ഗുരുവിൽ നിന്നും യോഗവിദ്യ
അഭ്യസിച്ചിരുന്നു. ജീവിത സായാഹ്നത്തോടുകൂടി ശ്വാസകോശ
ത്തിനു് ഒരു തടസം നേരിടുകയും സംസാരിക്കുവാൻ ബുദ്ധിമുട്ടുകയും
ചെയ്തു. ഗുരൂപദേശമന്ത്രം ഗംഗാതീരത്തിരുന്ന് ഉപാസന തുടങ്ങി
സ്വല്പനാളുകൾക്കുശേഷം ഒരു മുഹമ്മദീയ തങ്ങളുടെ രൂപത്തിൽ,
അയാളുടെ ഇഷ്ടമൂർത്തി പ്രത്യക്ഷപ്പെട്ടു്, "ഇവിടെ ഇതു തീർ
ക്കാൻ ആളില്ല. അനന്തശയനത്തു ചെന്നാൽ സാധിക്കും"
എന്ന് അരുളിച്ചെയ്തു മറഞ്ഞു. അതനുസരിച്ച് ആ യോഗി ബ്രാഹ്മ
ണൻ അനന്തശയനത്തു് (തിരുവനന്തപുരത്തു്) കടൽപ്പുറത്തുള്ള
ശ്രീ ഭഗവതിക്ഷേത്രത്തിൽ വന്നിരുന്ന് ഭജനം തുടങ്ങി. ഭക്തനായ
ആ ബ്രാഹ്മണന് ജഗദംബിക പ്രത്യക്ഷയായി, "നാളെ ഒൻപതു
മണിയ്ക്കു് നീ ശ്രീ പത്മനാഭസ്വാമി ക്ഷേത്രത്തിലെ കൊടിമരച്ചുവ
ട്ടിൽ നിന്നാൽ ഓലക്കുടയുമായി നാരായണൻ എന്ന് പേരോടുകൂടി
യ ഒരു വൃദ്ധ ബ്രാഹ്മണൻ അവിടെ വരും. അയാളോട് അയാളുടെ

ഗുരുവിനെ കാണിച്ചുതരാൻ പറയണം" എന്ന് അരുളിച്ചെയ്തിട്ട് തിരോധാനം ചെയ്തു. ദേവിയുടെ കല്പന അനുസരിച്ചു, കാശിബ്രാഹ്മണൻ ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിൽ പോയി കാത്തു നിന്ന് പറഞ്ഞതനുസരിച്ച് അവിടെ വന്നുചേർന്ന സ്വാമിജിയുടെ ശിഷ്യനായ നാരായണൻ പോററിയെ കാണുകയും, കാശി ബ്രാഹ്മണന്റെ അപേക്ഷയനുസരിച്ചു. അയാളെ ശ്രീ അയ്യാവിന്റെ സവിധത്തിലേക്ക് കൂട്ടിക്കൊണ്ടു പോകുകയും ചെയ്തു. ആ ബ്രാഹ്മണൻ സകലവിവരങ്ങളും ഗുരുദേവനെ ധരിപ്പിച്ചു. ശ്രീ അയ്യാ ആ കാശി ബ്രാഹ്മണന് ഒരു പുതിയ മന്ത്രം ഉപദേശിക്കുകയും ഒരു മുറിയിൽ കൊണ്ടുപോയി ശരീരത്തിലെ ചില ഭാഗങ്ങൾ തടവുകയും, ഒരു മാസം താൻ ഉപദേശിച്ച പ്രകാരം ശീലിച്ചിട്ട് വീണ്ടും വരാൻ പറയുകയും ചെയ്തു. ഒരു മാസം കഴിഞ്ഞപ്പോൾ അയാളുടെ ശ്വാസകോശതകരാറുകൾ പരിപൂർണ്ണമായി മാറി കിട്ടി ഇതിനിടയിൽ അയാളുടെ ജ്യേഷ്ഠൻ കാശിയിൽ നിന്നും ഇവിടെ വന്ന് അനുജനെകണ്ടു, കാര്യങ്ങൾ മനസിലാക്കി. അവർ നാരായണൻ പോററിയുമൊന്നിച്ച് സ്വാമിജിയെ ചെന്നു കണ്ടു. ഒരു തട്ടത്തിൽ കുറെ പവനും മുന്തിരിങ്ങാപ്പഴവും, ഒരു പട്ടും ഗുരുദക്ഷിണയായി കൊണ്ടു വന്നു. സ്വർണ്ണനാണയങ്ങളെ കണ്ട് "എന്റെ വിദ്യയെ വില്ക്കുന്നതല്ല" എന്നു പറഞ്ഞിട്ട് അവക്കു.വല്ലായ്മ തോന്നാതിരിക്കുവാൻ വേണ്ടി പട്ടുമാത്രം സ്വീകരിച്ചു. ശിഷ്യനായ കാശീ ബ്രാഹ്മണനോട് ഒരുപത്തുദിവസം കൂടി കടൽപ്പുറത്തുള്ള ഭഗവതി ക്ഷേത്രത്തിൽ ഭജനമിരുന്നിട്ട് പോയാൽ മതിയെന്ന് ആജ്ഞാപിച്ചു. അയാൾ അപ്രകാരം ചെയ്യുകയും, പത്താം ദിവസം തേജോമയനായ ഒരു ദേവൻ പ്രത്യക്ഷനായി "നിന്റെ സംഗതികളെല്ലാം ശരിയായല്ലോ"എന്നു അരുളിച്ചെയ്തിട്ട് അന്തർദ്ധാനം ചെയ്യുകയും ചെയ്തു. പിറെറദിവസം ഈ വിവരം സ്വാമിയെ ചെന്നറിയിക്കുകയും അദ്ദേഹം അയാളെ സ്വദേശത്തേയ്ക്ക് പോകുന്നതിന് അനുവദിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു. കുറെക്കാലം കഴിഞ്ഞു് ആ കാശിബ്രാഹ്മണൻ ഒരു സന്യാസിയായി വന്ന് ഗുരുദേവനെക്കണ്ടിട്ട് മടങ്ങിപ്പോയി.

ശ്രീ അയ്യാ തന്റെ ശിഷ്യന്മാരോടു പലപ്പോഴും "വിന്ദു വിട്ട
വൻ നൊന്തുകെട്ടാൻ" എന്നു പറയുമായിരുന്നു. ഗൃഹസ്ഥാശ്രമികൾ
തന്റെ ബിന്ദുവിനേയും സ്ത്രീകൾ തന്റെ തേജസ്സിനേയും ലൌകീ
കസുഖത്തിനു വേണ്ടിഅധികം ചിലവാക്കാതെ സൂക്ഷിക്കണമെന്നും
ഉപദേശിച്ചിരുന്നു. ശ്രീ രാമലിംഗസ്വാമികളും ഈ വിഷയത്തെ
ക്കുറിച്ച് വളരെ പറഞ്ഞിട്ടുണ്ടു്. സ്വാമികൾ തന്റെ തൊണ്ണൂററി
ആറാമത്തെ വയസ്സിലാണ് സമാധിയെ പ്രാപിച്ചതെങ്കിലും അതു
വരെ അരോഗദൃഢഗാത്രനായിട്ടു തന്നെയാണ് ജീവിച്ചിരുന്നതു്.
ഇരുപതുപേർ പിടിക്കുന്ന തടിയെ അദ്ദേഹം ഏകനായി ഇടതുകൈ
കൊണ്ടു് ഒരുതലപിടിച്ചുമാററിയിട്ടുണ്ടു്. പലഅവശന്മാൎക്കുംഅവരുടെ
ആവശ്യാനുസരണം മരുന്നുകൾ പറഞ്ഞു കൊടുത്തു് അവരുടെ രോഗ
ങ്ങൾ മാററിയിരുന്നു. ഇങ്ങനെഓരോന്നു പറയുകയും കൊടുക്കുകയും
ചെയ്യുമ്പോൾ "മുരുകൻ ചേൽ" എന്നു് ഉച്ചരിക്കുമായിരുന്നു. ഇങ്ങ
നെയുള്ളതു് വളരെ അപൂൎവ്വമായിട്ടെ പറയുകയും ചെയ്യുകയും
ചെയ്തിരുന്നുള്ളു.

ഒരിക്കൽ റസിഡൻറ് സായിപ്പ് തിരുവിതാംകൂർ ഗവണ്മെ
ൻറിന്റെ അനുവാദവും വാങ്ങിക്കൊണ്ടു് ഒരാനയെ വേട്ടയാടാൻ
പുറപ്പെട്ടപ്പോൾ സൂപ്രണ്ട് അയ്യായും അവിടെയുണ്ടായിരുന്നു. ധ്വര
പുറപ്പെടാൻ നേരത്തു് സ്വാമിപറഞ്ഞു "നിങ്ങൾ ഒരാനയെ വെടി
വയ്ക്കാൻ പോവുകയാണ്. അല്ലേ, എന്നാൽ രണ്ടാനയെ നിങ്ങൾ
വെടിവയ്ക്കും" റസിഡൻറ് ഇതു് കേട്ടു് 'ശരി' എന്നുപറഞ്ഞു് യാത്ര
തിരിച്ചു. കാട്ടിൽ കയറിയപ്പോൾ മുളകളുടെ ഇടയിൽ ഒരു വലിയ
ശബ്ദം കേൾക്കുകയും അങ്ങോട്ടുപോയി സൂക്ഷിച്ചു് നോക്കിയ
പ്പോൾ മല്ലന്മാരായ രണ്ടു കൊമ്പന്മാർ തമ്മിൽ ഇടിക്കുന്നതുംകണ്ടു.
ധ്വര ഒരാനയെലക്ഷ്യമാക്കി വെടിവച്ചു. വെടികൊണ്ട ആന മററെ
ആനയേയും മറിച്ചിട്ടു താഴെ വീണു ആ രംഗത്തിൽ മററ ആന
യേയും ധ്വരയ്ക്കു വെടിവയ്ക്കേണ്ടതായി വന്നു. സ്വാമികൾ പറഞ്ഞ

തുപോലെ ഒരാനയെ വെടിവയ്ക്കാൻ പോയ സായിപ്പ് രണ്ടാനയെ വെടിവയ്ക്കേണ്ടിവന്നു. സാധാരണ അദ്ദേഹം വല്ലതും പറഞ്ഞാൽ അതുമാതിരി സംഭവിക്കുക പതിവായിരുന്നു. എന്തുപറയുകയും, പ്രവർത്തിക്കുകയും ചെയ്യുമ്പോഴും തന്റെ രക്ഷാമൂർത്തിയായ "മുരുകൻ വേൽ" എന്നു മന്ത്രിക്കുമായിരുന്നു.

മദ്രാസ് ഗവർണ്ണരായിരുന്ന സർ. ആർതർ ലാലി തിരുവനന്തപുരം സന്ദർശിച്ചപ്പോൾ ഇവിടത്തെ ബ്രിട്ടീഷ് റസിഡൻറ് മി: ആർ. സി. കാർ ആയിരുന്നു. ഗവർണ്ണരുടെ ജ്യേഷ്ഠനായ ഒരു മുൻ ഗവർണ്ണർ കൂടി അദ്ദേഹത്തെ അനുഗമിച്ചിരുന്നു. അന്ന് അയ്യാം മൂന്നുമാസത്തെ അവധിയിലായിരുന്നതിനാൽ പകരം ആ ജോലി നോക്കിയിരുന്നതു് അദ്ദേഹത്തിന്റെ മൂത്തപുത്രനായ ശ്രീ ലോകനാഥപ്പണിക്കരായിരുന്നു. പഴയ ഗവർണ്ണർ ശ്രീ സ്വാമികളെ കാണണമെന്ന് ആവശ്യപ്പെടുകയും പ്രത്യേകം ആളയച്ചു വരുത്തി വളരെ നേരം കുശലപ്രശ്നം നടത്തുകയും ചെയ്തു.

ഒരിക്കൽ ബ്രിട്ടീഷ് റസിഡണ്ടും പാർട്ടിയും വേട്ടയ്ക്കായി ഹൈറേഞ്ചിലേക്കു പോയി. "അവർ ഷൂട്ടിംഗ് ക്യാമ്പിൽ" എത്തിയപ്പോൾ പെട്ടെന്ന് ഒരു മൂടൽമഞ്ഞു് ഉണ്ടായി. അവിടത്തെ ചുമതലകൾ വഹിച്ചിരുന്നതു് പോലീസ് സൂപ്രണ്ടു് മി. ബൻസിലി സായ്പ് ആയിരുന്നു ശ്രീ സ്വാമികൾ റസിഡൻസി സൂപ്രണ്ടു് എന്ന നിലയിൽ കുററാലത്തു് ക്യാമ്പുചെയ്യുകയായിരുന്നു. സാധനങ്ങൾ കൊണ്ടുവരുന്ന ജോലിക്കാർ അപ്പോൾ അവിടെ എത്തിച്ചേർന്നിരുന്നില്ല. തണുപ്പും വിശപ്പും റസിഡണ്ടിനെയും പാർട്ടിയേയും വല്ലാതെവലച്ചു. തദവസരത്തിൽ കുററാലത്തായിരുന്ന തന്റെ സൂപ്രണ്ടു് ഒരു വേലക്കാരനും ഒരു വലിയ കെട്ടുമായി ആ മൂടൽമഞ്ഞിൽ മുററത്തു വന്നുനില്ക്കുന്നു. സൂപ്രണ്ടു് കെട്ടുകൾ അഴിച്ചു് എല്ലാപേർക്കും കമ്പിളി, ബിസ്കററ്, കുറേശ്ശ ബ്രാൻറി ഇവയും, ചായയും നൽകി. ആനന്ദപരവശരായ എല്ലാപേരും

മുഖത്തോടുമുഖംനോക്കി അതിശയിച്ചു. കാഴ്ചകഴിഞ്ഞപ്പോൾ അങ്ങോട്ടേയ്ക്കു അയച്ചിരുന്ന ജോലിക്കാർ സാധനങ്ങളുമായി വളരെ ബുദ്ധിമുട്ടി അവിടെ എത്തിച്ചേർന്നു ഉദ്ദേശം 5 മണിക്കു ഷൂട്ടിംഗ്ക്യാമ്പിൽ നിന്നിരുന്ന സൂപ്രണ്ടു 7 മണിക്കുമുൻപു കുററാലത്തു തിരിച്ചെത്തി. ക്യാമ്പിൽ വച്ചു ജോലിക്കാരനോടു "എന്നെ ചുററിപ്പിടിച്ചുകൊണ്ടു കണ്ണടച്ചുകൊള്ളണം. ഞാൻ പറയുമ്പോഴെ കണ്ണു തുറക്കാവൂ. കണ്ണുതുറക്കുമ്പോൾ നാം വിചാരിച്ച സ്ഥലത്തു എത്തിയിരിക്കും" എന്നു പറഞ്ഞു. അതുനുസരിച്ചു ആ ജോലിക്കാരൻ പ്രവർത്തിക്കുകയും അവർ അങ്ങനെ വീണ്ടും കുററാലത്തു എത്തിച്ചേരുകയുംചെയ്തു. അഷ്ടൈശ്വര്യ സിദ്ധികളിലൊന്നായആകാശഗമനം (ലഘിമ) ശ്രീ സ്വാമികൾക്കു വശമായിരുന്നു. ചുരുക്കത്തിൽ എന്തിനധികം പറയുന്നു എല്ലാ സിദ്ധികളും അദ്ദേഹത്തിനു സ്വാധീനമായിരുന്നുവെന്നു പല അനുഭവങ്ങൾകൊണ്ടുംതെളിഞ്ഞിട്ടുണ്ടു. ഇവിടെ പ്രസ്താവിച്ചതു വെറും ഒരു ചെറിയ ഉദാഹരണം മാത്രമാണു. വേറൊരവസരത്തിൽ റസിഡൻസിയിലെ വയ്ക്കോൽ പുരയ്ക്കു തീ പിടിച്ചു. സ്വാമികൾ ധ്യാനത്തിലിരുന്നതിനാൽ ആരും അദ്ദേഹത്തെ ഉണർത്താൻ ശ്രമിച്ചില്ല. ഈ വിവരം അറിഞ്ഞ അദ്ദേഹത്തിൻെറ ധർമ്മപത്നി സ്വാമിജിയുടെ ജപമാലയെടുത്തു ഒരു പാത്രത്തിലിട്ടിവെള്ളം ഒഴിച്ചു കൊടുക്കുകയും അതിനെ കൊണ്ടുപോയി അഗ്നിയിൽ തളിക്കാൻ പറയുകയും ചെയ്തു. അപ്രകാരം ജോലിക്കാർചെയ്തപ്പോൾ ആ തീ തനിയെ അണഞ്ഞു. കൂട്ടമണിയടിച്ചു തീ കെടുത്താൻ പട്ടാളക്കാർ വന്നപ്പോൾ അഗ്നി നിശേഷം അണഞ്ഞിരുന്നു. സ്വാമി ധ്യാനത്തിൽ നിന്നും ഉണർന്നു നോക്കിയപ്പോൾ ജപമാല കാണാത്തതുകൊണ്ടു അതിനെപ്പററി അന്വേഷിച്ചു. അപ്പോൾ പത്നി വിവരങ്ങളെല്ലാം അദ്ദേഹത്തെ ധരിപ്പിച്ചു. അടുത്തദിവസം കുട്ടികൾ റസിഡൻസി മൈതാനത്തു കളിക്കാൻ കൂടിയപ്പോൾ ഒരു രുദ്രാക്ഷമാല അവിടത്തെ ഒരു കാററാടിമരത്തിൽ തൂങ്ങിക്കിടക്കുന്നതു

കണ്ടു. അതു തലേദിവസം അഗ്നിശമനത്തിനുവേണ്ടി വെള്ളത്തിലിട്ട് ശിപായിമാർവശം കൊടുത്തയച്ചിരുന്ന സ്വാമിജിയുടെ ജപമാല ആയിരുന്നു. ഇങ്ങനെ സ്വാമികളെക്കുറിച്ചുള്ള അനവധി അത്ഭുത സംഭവ അപദാനങ്ങളും പ്രസ്താവിക്കേണ്ടതായിട്ടുണ്ട്.

## ശിഷ്യപ്രധാനന്മാർ

ശ്രീ ചട്ടമ്പി സ്വാമികളും ശ്രീ നാരായണഗുരുവും ശിഷ്യന്മാരിൽ പ്രഥമഗണനീയരാണ്. കൊല്ലവർഷം 1054-ാം മാണ്ടാണ് ശ്രീ ചട്ടമ്പിസ്വാമി (അന്ന് കൊല്ലൂർ കുഞ്ഞൻപിള്ളച്ചട്ടമ്പി) കടം "തൈക്കാട്ട്" അയ്യാവിന്റെ ശിഷ്യനായിതീർന്നത്. അടുത്തവർഷം ഒരു ചിത്രാപൌർണ്ണമിദിവസം ശ്രീനാരായണഗുരു (അന്നു ചെമ്പഴന്തി നാണു ആശാൻ) വും അദ്ദേഹത്തിൽ നിന്നും ഉപദേശം വാങ്ങി ശിഷ്യത്വം സ്വീകരിച്ചു. വളരെ നാളത്തെ ശ്രമത്തിനു ശേഷമാണ് ചട്ടമ്പിസ്വാമിക്ക് ശിഷ്യനാകുവാൻ സാധിച്ചത്. ശ്രീ ചട്ടമ്പിസ്വാമി മുഖേന ശ്രീ നാരായണഗുരുവും ശിഷ്യനായി ഭവിച്ചു. ഗുരുദേവന്റെ അനുവാദപ്രകാരം ദേശസഞ്ചാരത്തിനായി ശ്രീ നാരായണ ഗുരു സിലോൺ മുതലായ രാജ്യങ്ങളിൽ സഞ്ചരിച്ചു. മടങ്ങി വന്നത് കഷായ വസ്ത്രധാരിയായിട്ടായിരുന്നു. മടക്കത്തിനുശേഷം അദ്ദേഹം അരുവിപ്പുറത്തു താമസമാക്കി. അക്കാലത്ത് ഉപദേശം വാങ്ങാനായിപലരും അദ്ദേഹത്തെ സമീപിച്ചു ഗുരുദേവന്റെ (അയ്യാവിന്റെ) അനുവാദവും അനുഗ്രഹവും കൂടാതെ ഉപദേശം തരാൻ പാടില്ലെന്ന് പറഞ്ഞ് അവരെയെല്ലാം മടക്കി അയച്ചു. ആ ആളുകൾ ശ്രീ അയ്യാവിനെ ചെന്നു കണ്ടു. അവരോട് "അവൻ എന്ന ശെയ്കിരാർ" എന്നു ചോദിച്ചു. അതിന് "ആശാൻ കാഷായവസ്ത്രം ധരിച്ച് ഒരു സന്യാസിയായി അരുവിപ്പുറത്തു താമസിക്കുന്നു" എന്ന് അവർ പറഞ്ഞു

അതുകേട്ട് "നീങ്ങൾ പോയി എനിക്കു കാണണമെന്നു എൻ്റെ ചൊല്ലുക" എന്നു പറഞ്ഞ് യാത്ര അയച്ചു. പിറേറദിവസം ശ്രീനാരായണഗുരു തൈക്കാട്ട വന്ന് തിരുവടികളെ വന്ദിച്ചു. ശ്രീ സ്വാമികൾ "നീ ഇന്തവേഷമെപ്പൊഴുതു പോട്ടായി" എന്നു ചോദിച്ചു. സഞ്ചാരത്തിനായി കാഷായം ധരിച്ചതാണെന്ന് ശ്രീ നാരായണഗുരു മറുപടി നൽകി. ശ്രീ സ്വാമികൾ നാരായണ ഗുരുവിനോട് കാഷായ വസ്ത്രത്തിൻെറ മാഹാത്മ്യത്തെക്കുറിച്ച് വിവരിച്ചു പറഞ്ഞുകേൾപ്പിച്ചു. മേൽ "സമുദായസേവനം നടത്തുന്നതിനും ക്ഷേത്രങ്ങൾ പ്രതിഷ്ഠിക്കുന്നതിനും" ആജ്ഞാപിച്ച് യാത്ര അയച്ചു.

ശ്രീ ചട്ടമ്പി സ്വാമികൾ, ശ്രീ അയ്യായുടെ ഉപദേശാനുസരണമുള്ള സാധനകൾ ചെയ്യുകയും പല അനുഭൂതികൾ ഉണ്ടാകുകയും ചെയ്തു. അവസാനമായി ചട്ടമ്പിസ്വാമി, ശ്രീ അയ്യാവിന് ഒരു സാൽവയും രണ്ടു മെതിയടിയും സമർപ്പിച്ചു. സാൽവ മടക്കികൊടുത്തിട്ട് മെതിയടി സ്വീകരിച്ചു. ഈ സാൽവാ ചട്ടമ്പിസ്വാമി അവസാനംവരെ ഉപയോഗിച്ചിരുന്നു. ശ്രീ സ്വാമികളുടെ ഗൃഹോപകരണങ്ങളുടെ കൂട്ടത്തിൽ ആ രണ്ടു മെതിയടികൾ ഇന്നും ഉണ്ട്. ശ്രീ നാരായണഗുരുവും ശ്രീ ചട്ടമ്പിസ്വാമിയും തിരുവടികളെ ഇങ്ങനെ കണ്ടുപിരിഞ്ഞതിൽ പിന്നെ വീണ്ടും കണ്ടിട്ടില്ലെന്നാണ് അറിവ്.

## ശ്രീമൂലംതിരുനാളുമായുള്ള ഒട്ടവിലത്തെ സന്ദർശനം

ആയിരത്തി എൺപത്തിനാലാം ആണ്ട് മിഥുനമാസം ഒട്ടവിലത്തെ ചൊവ്വാഴ്ച സ്വാമിജി പതിവുപോലെ മഹാരാജാവിനെ മുഖം കാണിക്കാൻ പോയി. അന്നു മൂത്തമകനായ ശ്രീലോകനാഥപ്പണിക്കരേയും കൂട്ടിക്കൊണ്ടു പോയിരുന്നു. മഹാരാജാവു സംസാരിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യേ ശ്രീ സ്വാമികൾ ഇങ്ങനെ അറിയിച്ചു "ഞാൻ ഇനി സ്വസ്ഥമായിരിക്കാൻ നിശ്ചയിച്ചിരിക്കുകയാണ് ഈ പയ്യൻ കുടുംബത്തെ രക്ഷിച്ചുകൊള്ളും. അടുത്ത ചൊവ്വാഴ്ചയാണ് സമയം" അപ്പോൾ മഹാരാജാവു തിരുമനസ്സുകൊണ്ടു "അ

വിടത്തേയ്ക്കു മുഴുവൻശമ്പളത്തോടുകൂടി പെൻഷൻ അനുവദിച്ചേയ്ക്കാം വേണ്ട സൌകര്യങ്ങളും ചെയ്യുതരാം." എന്നു കല്പിച്ചു. അതിനു മറുപടിയായി സ്വാമികൾ "പെൻഷൻ വേണ്ട. തിരുമനസ്സിലെ കൃപ ഉണ്ടായിരുന്നാൽ മതി" എന്നു പറഞ്ഞു. അപ്പോഴാണ് ആ രാജർഷിപുംഗവനു് അദ്ദേഹത്തിന്റെ സംഭാഷണത്തിന്റെ ഗൌരവം മനസ്സിലായതു്. ഉടൻ തിരുമനസ്സുകൊണ്ടു് "മാററിവയ്ക്കാൻ പാടില്ലേ" എന്നുകല്പിച്ചു ചോദിച്ചു. അതിനു് "ഇല്ല, ഞാൻ നിശ്ചയിച്ചുപോയി" എന്നു മറുപടി പറഞ്ഞു. അപ്പോൾ തിരുമനസ്സുകൊണ്ടു്, "ഞാൻ ആവശ്യപ്പെട്ട രണ്ടു കാര്യങ്ങൾ മറന്നു പോയിരിക്കാം." എന്നും. "ഇല്ലാ, മറന്നില്ല. അവിടത്തെ കുഞ്ഞുങ്ങളിൽ ഇളയ തമ്പുരാട്ടി (മൂലം തിരുനാൾ അമ്മത്തമ്പുരാൻ) ഇനി നാലു വർഷം കഴിഞ്ഞു് ഒരു ആൺകുഞ്ഞിനെ പ്രസവിക്കും. ആ കുട്ടി ഒരു നല്ല മഹാരാജാവായി ശോഭിക്കും. ഒരു തപസി ഈ പദവിക്കു് കാത്തിരിക്കുകയാണു്. ഇനിമേൽ വരുന്ന കാലം വളരെ വ്യത്യാസപ്പെട്ടതാണു്. രാജാക്കന്മാർക്കു കിരീടം ധരിക്കാൻ സാധിക്കുകയില്ല. തിരുമനസ്സുകൊണ്ടു് ആ രാജകുമാരന്റെ പന്ത്രണ്ടാമത്തെ വയസ്സിൽ കർക്കടകമാസം അമാവാസികഴിഞ്ഞു് ഒരാഴ്ച ആലസ്യമായി കിടന്നു് യാതൊരു ബുദ്ധിമുട്ടുകളും കൂടാതെ ദേഹം വെടിയും" എന്നു സ്വാമികളും പറഞ്ഞു. "ഇതു തെററുകയില്ലേ." എന്നു് വീണ്ടും കല്പിച്ചു ചോദിച്ചു. "ഇല്ലാ" എന്നും തമിഴിൽ "ഇതു നാനല്ലവാ ചൊന്നതു്" എന്നു് വീണ്ടുംപറഞ്ഞു. ഇതിനിടയിൽ താഴെ പ്രസ്താവിച്ചിരുന്ന ഒരു തമിഴ് പാടൽ പാടി തിരുമേനിയെ കേൾപ്പിച്ചു

"ഭാരതത്തിൽ കററാഴനാർ പട്ടെനവെ പരവുകാലം
കന്നിയർകൾ വാസമില്ല കാട്ടുമലർച്ചൂട്ടും കാലം
വൻമാരിപെയ്യാലും വളംപെരാതു് മഴകോപിക്ക
വൻ കൊലയും വഴിപറിയും മികവുമുണ്ടാം
കട്ടത്തുണിയ്ക്കും കഞ്ചിയ്ക്കും മക്കൾ കയ്യേന്തിനിർപ്പാർ
വടനാട്ടു് വേററരി മൈയാകും തിട്ടംതാനേ"

ആ മഹാതപസ്വി ഈ വരികളിൽ പ്രസ്താവിച്ചിരിക്കുന്ന കാര്യങ്ങൾ തന്നെയാണ് ഇന്ന് നമ്മുടെ കൺമുൻപിൽ കാണുന്നതും നടക്കുന്നതും. പിന്നീട് ശ്രീ സ്വാമികൾ തിരുമനസ്സിനോട് വിട വാങ്ങി പുത്രനോടുകൂടി മടങ്ങിപ്പോയി.

## അവസാന ദിവസങ്ങൾ

ശ്രീ സ്വാമികൾ കൊട്ടാരത്തിൽനിന്നും സ്വഗൃഹത്തിൽ വന്നു വസ്ത്രാദികൾ മാററി പച്ച നിറത്തിലുള്ള തൻെറ സാൽവയെടുത്തു ധരിച്ച്, നിഷ്ഠയിലിരിക്കുന്ന മാൻതോൽ എടുത്തു കട്ടിലിൽ ഇട്ട് അതിൽ കയറി ഇരുന്നു. തൻെറ സേവകനായ ദേവാജിറാവുവിനെ വിളിച്ച്, "എന്തുകാരണവശാലും തിങ്കളാഴ്ചവരെ കതകുതുറക്കരുത് തിങ്കളാഴ്ച എന്നെ കാണണമെന്നുള്ളവർക്കു കണ്ടുകൊള്ളാം" എന്നുപറഞ്ഞിട്ട് ധ്യാനനിഷ്ഠയിലിരുന്നു.

യോഗശാസ്ത്രാനുസരണമായ സമാധിയെ പ്രാപിക്കാൻ ശ്രീ സ്വാമികൾ ഏഴുദിവസം അഹോരാത്രം മലമൂത്രവിസർജ്ജനംപോലും കൂടാതെയും യാതൊരു ആഹാരമില്ലാതെയും കഴിഞ്ഞു. മുൻ പറഞ്ഞിരുന്നതുപോലെ തിങ്കളാഴ്ച സമാധിയിൽ നിന്നും ഉണന്നു. തദവസരത്തിൽ തൻെറ ശിഷ്യവർഗ്ഗത്തിൽപ്പെട്ട പലരും വന്ന് കാണുകയും നൂതനമായി രണ്ടുപേരെ ഉപദേശം നൽകി അനുഗ്രഹിക്കുകയും ചെയ്തു. എന്നിട്ട് അവരോടായി ഇങ്ങനെ പറഞ്ഞു "നിങ്ങൾ ഭാഗ്യശാലികളാണ്. ഇന്നുതെററിയാൽ ഇതു നടക്കുകയില്ലായിരുന്നു. ഏതായാലും നന്നായി" അതിലൊരാൾ കല്പട കണിയാരായിരുന്നു. ഈ സന്ദർഭത്തിൽ റസിഡൻറ് മി: കാർ സായ്പും മദാമ്മയും ശ്രീ സ്വാമികളെ കാണാൻ അവിടെ ചെന്നു. അവർക്ക് ഇരിക്കാൻ രണ്ടു കസേരകൾ കൊണ്ടിടാൻ അദ്ദേഹം പറഞ്ഞു. ആംഗ്ലേയ മര്യാദപ്രകാരം അവർക്കു കൈ കൊടുത്ത് ഇരുത്തി. സംഭാഷണമദ്ധ്യേ റസിഡൻറ് ഇപ്രകാരം പറഞ്ഞു. "ഞാൻ മകനിൽ നിന്നും സംഗതികളെല്ലാം അറിഞ്ഞു. അങ്ങയുടെ മഹത്വത്തെപ്പററി മുൻപേ തന്നെ

ഞങ്ങൾ മനസ്സിലാക്കിയിട്ടുണ്ട്. അഞ്ചുവർഷക്കാലം അങ്ങ് ഞങ്ങളുടെ ഒരു പിതാവിനെപ്പോലെയാണ് പെരുമാറിവന്നത്. ഇന്ന് ഞങ്ങൾ കുററാലത്തേയ്ക്കു സഞ്ചരിട്ടുപോകയാണ്. യാത്ര പറയുവാനാണ് വന്നതു്" അവർ എന്നിററ് "Good bye" എന്നു പറഞ്ഞുകൈകൊടുത്തപ്പോൾ, "This is my last good bye" എന്ന് സ്വാമികളും പറഞ്ഞു. മദാമ്മ ഇതുകേട്ട് സങ്കടം കൊണ്ട് കണ്ണുനീർ തൂകി. അപ്പോൾ "സങ്കടപ്പെടേണ്ട. ഞാൻ സാധാരണ മനുഷ്യനെപ്പോലെ മരിയ്ക്കാൻ പോകുന്നില്ല. ഒരു മാററമേ ചെയ്യുന്നുള്ളു" എന്നുപറഞ്ഞ് വീണ്ടും കൈകൊടുത്തു് അവരെ യാത്രയാക്കി.

അന്നു വൈകുന്നേരം നാലു മണിക്ക് അസി: റസിഡൻറ് ക്യാപ്ററൻ ഫെന്നിംഗ് ധാര അദ്ദേഹത്തെ വന്നു കണ്ടു് വന്ദിച്ചു. മി: ഫെന്നിംഗ് സ്വാമികളോട് "ഒരാഴ്ചയായി ഒരാഹാരവും വെള്ളംപോലും കഴിക്കാതെ കഴിയുന്നു എന്ന് ഞാൻഅറിഞ്ഞു എനിയ്ക്കു വളരെ അതിശയം തോന്നുന്നു. എനിയ്ക്കാണെങ്കിൽ ഒരു നേരത്തെ വിശപ്പുപോലും താങ്ങാൻ ശക്തിയില്ല. നാം തമ്മിൽ പത്തു വർഷത്തെ പരിചയമുണ്ടല്ലോ. അതിനെക്കരുതി എന്റെ കൈകൊണ്ടു് ഒരൗൺസ് പാലെങ്കിലും കുടിക്കണം" എന്ന് അഭ്യർത്ഥിച്ചു. "നമ്മൾ പഴയ സ്നേഹിതന്മാരായതു കൊണ്ടു് നിങ്ങളുടെ അഭ്യർത്ഥനയെ സ്വീകരിക്കുന്നു." എന്നു പറഞ്ഞു ഒരു ഗ്ലാസ്സ് പാൽ ധാര കൊടുത്തതിനെ വാങ്ങി ഇംഗ്ലീഷ് ആചാരപ്രകാരം അതിനെ ചുംബിച്ചിട്ടു് മടക്കിക്കൊടുത്തു. സായിപ്പ് നന്ദിപറഞ്ഞ് വന്ദിച്ചിട്ടു മടങ്ങിപ്പോയി.

ശിഷ്യന്മാരിൽ പലരും അദ്ദേഹത്തെ വന്നു കാണുകയും, അവരിൽ ചിലരോട് നാളെ രാത്രി എട്ടു മണിക്ക് എന്നെ വന്നു കാണണം എന്നു പറഞ്ഞയക്കുകയും ചെയ്തു. ഇതിനിടയിൽ വലിയ കൊട്ടാരത്തിൽനിന്നും കൂടക്കൂടെ ചിന്നൻപിള്ള പട്ടക്കാരൻ വന്നു്

വിശേഷങ്ങൾ അറിഞ്ഞുകൊണ്ടു് വിവരങ്ങൾ തിരുമനസ്സുറിയിച്ചു കൊണ്ടിരുന്നു. കൊല്ലത്തു നിന്നും സുബ്രഹ്മണ്യ ക്ഷേത്രയായ "കൊല്ലത്തമ്മ" എന്ന യോഗിനി വന്നു് സ്വാമികളെ നമസ്കരിച്ചിട്ട് അദ്ദേഹം ഇരുന്നിരുന്ന കട്ടിലിന്റെ ചുറ്റും നടന്നു് പാടിസ്തുതിച്ചു കൊണ്ടിരുന്നു. അവരോടു് "യാതൊന്നതയെ വരും പടിയായിരിക്കു് നീ വന്തായി, റമ്പ നല്ലതായിട്ടു്, ഉനക്കു് നാളയ് ഭിക്ഷ ഇങ്കെ" എന്നു പറഞ്ഞു. അപ്പോൾ അവിടെ കണ്ടെഴുത്തു് സുപ്രവൈസറും ശ്രീ സ്വാമിയുടെ ഒരു ശിഷ്യനുമായ പപ്പുക്കുട്ടിയും സ്വയം പ്രകാശിനിയും ഉണ്ടായിരുന്നു സ്വയം പ്രകാശയോഗിനിയെ അരുകിൽ വിളിച്ചിട്ടു് കൊല്ലത്തമ്മയോടു ഇങ്ങനെ പറഞ്ഞു. "ഈ കുട്ടി എന്റെ കുട്ടിയാണു്. എനിക്കു് സ്ത്രീകളായി അധികം ശിഷ്യരില്ല. എന്റെ സമാധി പൂജ കഴിഞ്ഞിട്ടു് ഇവളെക്കൂടി കൊണ്ടുപോകും അവൾ നിങ്ങളുടെ കൂടെ കുറച്ചുകാലംഇരിക്കട്ടെ. ഇവൾ അനേകം സ്ത്രീജനങ്ങൾക്കു് ഉപകാരമുള്ള വളായി തീരും" എന്നു പറഞ്ഞു് സ്വയം പ്രകാശയോഗിനിയെ സ്വാമികൾ കൊല്ലത്തമ്മയുടെ കയ്യിൽ പിടിച്ചേല്പിച്ചു. സ്വാമിയുടെ സമാധി പൂജകഴിഞ്ഞു് കൊല്ലത്തമ്മ മടങ്ങുമ്പോൾ സ്വയം പ്രകാശയോഗിനിയെ കൂടെ കൂട്ടിക്കൊണ്ടുപോയി തന്റെകൂടെ കൊല്ലത്താശ്രമത്തിൽ താമസിപ്പിച്ചു.

## മഹാസമാധി.

ശ്രീ സ്വയം പ്രകാശിനിയെ കൊല്ലത്തമ്മയെ ഏല്പിച്ചിട്ടു് വീണ്ടും നിഷ്ഠയിലിരുന്നു. പൊല്പാഴു വീണ്ടും സമാധിയിൽ നിന്നും ഉണർന്നു് അദ്ദേഹം ധരിച്ചിരുന്ന സാൽവയും മറ്റും മാററി ഒരു കൌപീനം മാത്രം ധരിച്ചു് മുററത്തിറങ്ങി. അദ്ദേഹത്തിന്റെ ധർമ്മപത്നി ചെന്നു് തടുത്തു, ഇതിനിടയിൽ റസിഡൻസിയിൽ നിന്നും അദ്ദേഹത്തിന്റെ മൂത്തപുത്രൻ ശ്രീ ലോകനാഥപ്പണിക്കരും വന്നു ചേന്നു. ശ്രീ സ്വാമികൾ ചോദിച്ചു. "ഈ മാതിരി കതകടച്ചാൽ ഭവരെ വഴിയില്ലയോ?" മകനോടു തിരിഞ്ഞു് "നി എന്തു പറയുന്നു." മകൻ മറുപടിയായി "അച്ഛനു് ഇവിടെയിരുന്നാലും

എവിടെപ്പോയാലും ഒപ്പം തന്നല്ലോ" എന്നു പറഞ്ഞു. ഇതുകേട്ട് സ്വാമികൾ തമിഴിൽ "ആനാൽ സമാധി ശ്മശാനം" എന്നു പറഞ്ഞിട്ട് വീണ്ടും മുറിക്കകത്തു പോയി നിഷ്ഠയിലിരുന്നു. രാത്രി എട്ടു മണിയായപ്പോൾ കണ്ണു തുറന്ന് മൂത്ത മകനെ വിളിക്കാൻ പറഞ്ഞു. അപ്പോൾ അദ്ദേഹം റസിഡൻസിയിൽ പോയിരിക്കുകയായിരുന്നു. ഉടൻതന്നെ ആൾ പോയി അദ്ദേഹത്തെ കൂട്ടിക്കൊണ്ടു വന്നു. സ്വാമികൾ പത്മാസനം ബന്ധിച്ചിരുന്നു.

മകനോട് "കർപ്പൂര ദീപാരാധന" എന്നു മാത്രം പറഞ്ഞിട്ട് അദ്ദേഹത്തിന്റെ ഗുരു പൂജാസ്തോത്രമായ മാണിക്യ വാചകരുടെ തിരുമണ്ഡപ പതികം ചൊല്ലിത്തുടങ്ങി. മകൻ ദീപാരാധനയ്ക്കു കുറച്ചു താമസിച്ചപ്പോൾ "എന്ന പാക്കിരാരിക്ഷണം" എന്നു ഗംഭീരസ്വരത്തിൽ ചോദിച്ചു. അദ്ദേഹം പെട്ടെന്ന് ധാരാളം കർപ്പൂരം ഒരു തട്ടത്തിൽ എടുത്തു കത്തിച്ചു കൊണ്ടു സ്വാമിയുടെ മുൻപിൽ കൊണ്ടു ചെന്നു. സ്തോത്രം മുഴുവൻ ചൊല്ലിതീരുന്നതു വരെ മകൻ കർപ്പൂരത്തട്ടവും കൊണ്ട് അങ്ങിനെ നിന്നു. സ്തോത്രം പറഞ്ഞു തീർന്നയുടൻ രണ്ടു കൈകളും ഉയർത്തി പഞ്ചാക്ഷരത്തെ ഉച്ചരിച്ചിട്ട് രണ്ടു കൈയ്യും തുടമേൽ വച്ചു. ഈ സമയത്ത് കർപ്പൂര ദീപത്തോടും ചേൎന്ന ഒരു ദിവ്യപ്രകാശം സൎവ്വത്ര വ്യാപിച്ചു. അവിടെയുണ്ടായിരുന്നവർ അദ്ദേഹം ഇരുന്നമുറിയിൽ ഓടികൂടി. ധ്യാന നിഷ്ഠയിലിരുന്ന നിലയിൽ തന്നെ യാതൊരു ചലനവും കൂടാതെ ഇരിക്കുന്നതുകണ്ടു് ശിഷ്യഗണങ്ങൾ തൊഴുകൈകളോടെ നിന്നു. ആ മഹായോഗി ജോതിസ്സിൽ ലയിച്ചതായി അവർ മനസ്സിലാക്കി. അദ്ദേഹത്തെ ഇരുന്ന ഇരിപ്പിൽ തന്നെ കട്ടിലിൽ നിന്നും മാററി താഴെയാക്കി. ആ രാത്രി തിരുവനന്തപുരം പട്ടണത്തിലെ തൈയ്ക്കാട്ട് എന്ന സ്ഥലത്തേയ്ക്കു ശ്രീ സ്വാമികളെ അവസാനമായി ഒരു നോക്കു കാണാൻ ജനങ്ങൾ പ്രവഹിച്ചു തുടങ്ങി. ശിഷ്യവർഗ്ഗം ഗുരു സ്തോത്രങ്ങളും പുഷ്പാഞ്ജലിയും കൊണ്ടു് നേരം വെളുപ്പിച്ചു.

കാലത്തു് അഞ്ചുമണിയോടു കൂടി സ്വാമിജി സമാധിയായ

വിവരം വലിയ കൊട്ടാരത്തിൽ അറിയിച്ചു തൈയ്ക്കാട്ട് ചെന്ന്
വേണ്ടതു് നടത്തിയ്ക്കുന്നതിന് മഹാരാജാവു് ചീഫ്സെക്രട്ടറിയ്ക്കു്
ഉത്തരവു കൊടുത്തു. രാജാജ്ഞപ്രകാരം അവിടെ എത്തിയ ചീഫ്
സെക്രട്ടറി ശ്രീ സ്വാമികളുടെ ഇരിപ്പുകണ്ടു് വിസ്മയപ്പെട്ടു. അടു
ത്തതായി ഗവണ്മെൻറ് ഡാക്ടർ വന്നു് സ്വാമികളെ പരിശോധി
യ്ക്കുകയും ഇതു് വിസ്മയകരമായ ഒരു മരണമാണെന്നും ഭാരതീയ
യോഗികളുടെ സമാധിമാതിരിയുള്ള ഒരുജീവൻ വെടിയലാണെന്നും
പറഞ്ഞു് അദ്ദേഹത്തെ നോക്കിക്കൊണ്ടു് കൂപ്പുകൈകളോടെ
അവിടെ നിന്നു. പിന്നീടു് അദ്ദേഹത്തിൻെറ മകനെ അരുകിൽ
വിളിച്ചു് എന്തെങ്കിലും പറഞ്ഞിട്ടുണ്ടോഎന്നു ചോദിച്ചു.
"ഇന്നലെ, നാളെ സമാധിയാണെന്നു പറഞ്ഞു" ഡാകർ സ്വാമി
കളെവീണ്ടും വന്ദിച്ചിട്ടു് പോയി. ഇതിനിടയിൽ വലിയ കൊട്ടാര
ത്തിൽ നിന്നും നൂറു രൂപായും ഒരു പട്ടും സമാധി ആവശ്യത്തിലേ
യ്ക്കായി ഒരു കൊട്ടാരം ഉദ്യോഗസ്ഥൻ വഴി അവിടെ എത്തിച്ചു.
എല്ലാ ഹിന്ദു ഉദ്യോഗസ്ഥന്മാരും ശ്രീ സ്വാമികളുടെ സമാധിയി
യിരുത്തു് ചടങ്ങിൽ പങ്കുകൊള്ളണമെന്നു് പ്രത്യേകം കല്പിച്ചതനു
സരിച്ചു് എല്ലാപേരും വന്നുചേരുകയും പലമഹത്തുക്കളുടേയും, ശി
ഷ്യന്മാരുടേയും, ഗവണ്മെൻറ, കൊട്ടാരം തുടങ്ങിയ ഉദ്യോഗസ്ഥന്മാ
രുടേയും അകമ്പടിയോടും ഭജനമേളങ്ങളോടും കൂടി ആയിരത്തിഎ
ൺപത്തിനാലാം മാണ്ടു്(1084 M.E.) കർക്കടകമാസം മകംനക്ഷത്രം
പുണ്യദിനത്തിൽ കൃത്യം 12 മണിക്കു് ഗുരുദേവൻെറ ആജ്ഞയ
നുസരിച്ചു് തൈയ്ക്കാട്ടു് ശ്മശാനത്തിൽ സമാധിയിരുത്തി യഥാവി
ധിപൂജാദികൾ നടത്തുകയും ചെയ്തു. ആ സമയത്തു് ആകാശത്തിൽ
ഗരുഡപ്പക്ഷികൾ വട്ടമിട്ടുപറക്കുകയും ശുഭശകുനമെന്നവണ്ണം ഒരു
ചെറിയ ചാററൽ മഴ പെയ്യുകയും ചെയ്തുകൊണ്ടിരുന്നു.

## ശ്രീ ചിത്തിരതിരുനാൾ മഹാരാജാവും ക്ഷേത്രനിർമ്മാണവും

ഭാരതഭൂമിയിൽ കലിയുഗാരംഭത്തിൽ അനവധി ദേവാലയ
ങ്ങൾ ഉണ്ടായി. എന്നാൽ തെക്കെ ഇൻഡ്യയിലാകട്ടെ ശിവക്ഷേ

ത്രങ്ങളാണ് അധികമായി ആവിർഭവിച്ചതു് ഉത്തരഇൻഡ്യയിൽ കാശിയാണ് മുഖ്യമായശിവക്ഷേത്രം ചിലസ്ഥലങ്ങളിൽ സ്വയംഭൂലിംഗങ്ങളും ഉണ്ടു്. ദക്ഷിണേന്ത്യയിൽ ചിദംബരമാണ് പ്രധാനപ്പെട്ടശിവക്ഷേത്രം. ചേര, ചോഴ, പാണ്ഡ്യരാജാക്കന്മാർ അനവധി ശിവക്ഷേത്രങ്ങൾ നിർമ്മിച്ചു എങ്കിലും ശിവഭക്തിയിൽ ചേരവംശജരാണ് മുന്നിട്ടുനിന്നിരുന്നതു് എന്നാണ് ഐതിഹ്യം മധുരയിലെ ശ്രീ ഹാലാസ്യമൂർത്തി തന്റെ ഭക്തനായ പാണപത്തക്ക് വേണ്ടധനം കൊടുക്കണമെന്ന് ചേരനുകൊടുത്തയച്ച കുറിപ്പിൽ "ചേരലൻ കാൺക എന്നു പറഞ്ഞിട്ടുള്ളതു തമിഴ് ഹാലാസ്യപുരാണത്തിൽ നിന്നുമറിയാം. അങ്ങനെയുള്ള പുണ്യവംശജന്മാരിൽ ഒരാളായ ശ്രീ ചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് സ്വാമിജിയുടെ ദിവ്യസമാധിസ്ഥലത്തു് ഒരു സമാധിക്ഷേത്രവും മണ്ഡപവും പണികഴിപ്പിച്ചു 1118-ാം മാണ്ടു് മീനമാസം അനിഴം നക്ഷത്രത്തിൽ വേദാഗമ വിധിപ്രകാരം ഒരു ശിവപ്രതിഷ്ഠയും നടത്തിച്ചു രാജകുടുംബാംഗങ്ങളിൽ പലരും അവിടെ ചെന്നു ദർശനം നടത്തിയിട്ടുണ്ടു്. വർഷം തോറുംഅവിടെ നടത്തിവരുന്ന പ്രതിഷ്ഠാദിനം (മീനമാസത്തിലെ കുംഭാഭിഷേകം) കർക്കടക മാസത്തിലെ ഗുരുപൂജാ ഇടങ്ങിയവയ്ക്കു് ശ്രീ ചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് ഉദാരമായ സംഭാവനകൾ ചെയ്യുക പതിവായിരുന്നു. സ്വാമിജിയുടെ സമാധിക്ഷേത്രത്തിനെ, തൈയ്ക്കാട്ടുശിവൻ കോവിലെന്നും സമാധി കോവിലെന്നുമാണ് പറഞ്ഞുവരുന്നതു്. ക്ഷേത്രം ചെറുതാണെങ്കിലും അവിടത്തെ സദാശിവമൂർത്തിയെ ഭക്തിയോടുകൂടി സേവിച്ചാൽ വലുതായ ഗുണങ്ങൾ ഉണ്ടാകുമെന്നാണ് അനുഭവസ്ഥന്മാർ പറയുന്നതു്. ഈ ക്ഷേത്രത്തിലെ ഒരു പ്രധാന വഴിപാടായ ധാരനടത്തി ഭജിച്ചവക്ക് പല മഹാരോഗങ്ങൾ മാറിയതായും അറിയാം. ഈ ക്ഷേത്രം നിർമ്മിച്ച കാലത്തു ഒരു കുഷ്ഠരോഗി അടുത്തുണ്ടായിരുന്ന കൊച്ചാററിൽ കുളിച്ചു് നിത്യവും ക്ഷേത്രത്തിൽ പോയി ദർശനം നടത്തി ഭജിച്ചുവന്നു. ഈ ക്ഷേത്രത്തിലെ ശാന്തിക്കാരനോടു് ആ രോഗി പലപ്പോഴും പ്രസാദമായ

വിട്ടതിക്കവേണ്ടി ചോദിച്ചിട്ടും നൽകിയിരുന്നില്ല. മാസങ്ങൾ പലതും കഴിഞ്ഞു. അങ്ങിനെയിരിക്കെ ഒരു ദിവസം സ്വാമികളുടെ മൂത്ത പുത്രൻ ശ്രീലോകനാഥപ്പണിക്കരയ്യാ ദശനത്തിനും ക്ഷേത്രപരിശോധനയ്ക്കും വേണ്ടി അവിടെ വന്നപ്പോൾ ശാന്തിക്കാരൻ പൂജ കഴിഞ്ഞു് വെളിയിലിറങ്ങിയിരുന്നു.. ഈ സമയത്തു് ആ കുഷ്ഠരോഗി വളരെ സങ്കടത്തോടുകൂടി താൻ എത്ര യാചിച്ചു ചോദിച്ചിട്ടു ശാന്തിക്കാരൻ പ്രസാദം തരുന്നില്ല എന്നു പറഞ്ഞു കണ്ണുനീർ വാർത്തു. പോററിയെ പറഞ്ഞയച്ചിട്ടു് സിദ്ധനായ ലോകനാഥസ്വാമി കയ്യിലുണ്ടായിരുന്ന നാലമ്പലത്തിന്റെ താക്കോൽ കൊണ്ടു കതകു തുറന്നു് അകത്തുപ്രവേശിച്ചു. എന്തൊരത്ഭുതം! തന്റെ ഭക്തനു കൊടുക്കവാനായി ഒരുത്തുവനിലക്കരുന്നിൽ കുറച്ചു ഭസ്മവും ഒരു പുഷ്പവും വച്ചിരിക്കുന്നതു് കണ്ടു്, വളരെ ഭയഭക്തിയോടുകൂടി അതിനെ എടുത്തു് ആ രോഗിയ്ക്കു കൊടുത്തു. അയാൾ അതു വാങ്ങി തൊഴുതു നമസ്ക്കരിച്ചിട്ടുപോയി. അതോടുകൂടി അയാളുടെ രോഗംനിശ്ശേഷം മാറി എന്നാണു പിന്നീടു, അറിയാൻ കഴിഞ്ഞതു്.

സ്വാമികളുടെ ബന്ധുവായ ഒരു സ്ത്രീ വയറുവേദനയ്ക്കു് പല ചികിത്സകളും നടത്തിയിട്ടു് ഒരു പ്രയോജനവും കാണാതെ ഒടുവിൽ പതിവായി ഈ ക്ഷേത്രത്തിൽ പോയി ദശനം നടത്തി ഭജിച്ചുവരികയും തൽഫലമായി ആ രോഗം തനിയെ മാറുകയും ചെയ്തതായി പലക്കും അറിയാവുന്നതാണു്.

അതുപോലെ ഈ അടുത്തകാലത്തു്, സമീപവാസിയായ ഒരു കുട്ടിയുടെ അപസ്മാര ഉപദ്രവവും നിത്യ ക്ഷേത്രദശനംകൊണ്ടു് മാത്രം മാറിയ വസ്തുത പ്രസിദ്ധമാണു്.

## ക്ഷേത്രത്തിൽ ധാരയ്ക്കു പ്രാധാന്യമുണ്ടായ കാരണം

ഈഴവസമുദായത്തിൽപ്പെട്ട ഒരാൾക്കു് ആരോ കൃതൃദോഷം ചെയ്തതുകാരണം അയാൾ വളരെ ദുരിതങ്ങൾ അനുഭവിച്ചു വന്നിരുന്നു. ഒരു ജ്യോത്സ്യനെക്കൊണ്ടു് പ്രശ്നംവയ്പിച്ചു നോക്കിയതിൽ

"അയാൾ താമസിക്കുന്നതിനടുത്തു് ഒരു ശിവക്ഷേത്രം ഉണ്ടെന്നും അവിടെ ധാര കഴിപ്പിക്കാമെങ്കിൽ ആ ബാധോപദ്രവങ്ങളിൽ നിന്നും മോചനം കിട്ടുമെന്നും" പ്രശ്നക്കാരൻ പറഞ്ഞു. ഇതനുസരിച്ചു് ക്ഷേത്രത്തിലെ ശാന്തിക്കാരനോടു് അയാൾക്കുവേണ്ടി ഒരു ധാര നടത്തണമെന്നു് ആവശ്യപ്പെട്ടു ധാരയ്ക്കുള്ള പാത്രം അവിടെയില്ലെന്നും സ്വാമിജിയുടെ മൂത്തമകനോടു് ആലോചിച്ചിട്ടു ചെയ്യാമെന്നും ശാന്തിക്കാരൻ മറുപടി പറഞ്ഞയച്ചു. ശാന്തിക്കാരൻ ശ്രീ ലോകനാഥസ്വാമിയെ വിവരം അറിയിക്കുകയും അദ്ദേഹം ധാരയ്ക്കായി ഒരു പാത്രം വാങ്ങിക്കൊടുക്കുകയും ചെയ്തു. അതനുസരിച്ചു നാല്പത്തിഒന്നുദിവസത്തെ ധാര ആരംഭിച്ചു. ഇരുപത്തിഒന്നാമത്തെ ദിവസം ശ്രീ ലോകനാഥപണിക്കരയ്യാ ഊണു കഴിഞ്ഞു വിശ്രമിക്കുമ്പോൾ ഒരു ദർശനമുണ്ടായി ക്ഷേത്രത്തിലെ ശിവലിംഗത്തിന്റെ നേരെ. തേജോമയനായ ഒരു പുരുഷൻ മനോഹരരൂപത്തിൽ നടരാജമൂർത്തിയുടെ വേഷത്തിൽ നിൽക്കുന്നതായി അദ്ദേഹത്തിനു തോന്നി. അടുത്തതായി ആ ദിവ്യരൂപം ഇപ്രകാരം അരുളിചെയ്തു. "ഒരു പുരുഷന്റെ ഉച്ചിയിൽ ഒരു ചെറുവിരൽ ഘനത്തിൽ ശക്തിയായി വെള്ളം വീഴുന്നാൽ തല നോകുകയില്ലയോ?" ആ ദിവ്യരൂപം വീണ്ടും പറഞ്ഞു, ചെമ്പുകുടം ഉടൻമാററണം. ആഗമപ്രകാരമുള്ള ധാരാപാത്രമിതല്ല." അതിനുശേഷം, ഇപ്പോൾക്ഷേത്രത്തിലിരിക്കുന്ന ചെമ്പുധാരക്കുടത്തിന്റെ രീതിയിലുള്ള ഒരു സ്വർണ്ണപ്പാത്രവും അതിലുള്ള പത്തു ദ്വാരത്തിൽ പത്തു ദർഭയും വച്ചുകാണിച്ചുകൊടുത്തിട്ടു് ആ ദിവ്യരൂപം മറഞ്ഞു. ശ്രീലോകനാഥസ്വാമി ഉടൻ തന്നെ ക്ഷേത്രത്തിൽപോയി ധാരയ്ക്കു ഉപയോഗിച്ചിരുന്ന പാത്രവും കയറുമെടുത്തു് മാററി. ഇനി എന്തു ചെയ്യണമെന്നു ആലോചിച്ചുകൊണ്ടു്, വീട്ടിലേക്കു മടങ്ങുന്നവഴി ശ്രീ ചിത്തിരതിരുനാൾ തിരുമനസ്സിലെ അമ്മാവനായ ശ്രീ രാജൻ തമ്പുരാൻ, ഒരു ധാർ ക്ഷേത്രത്തിൽ നടത്തിയ്ക്കുന്നതിനുവേണ്ടി ശ്രീ ലോകനാഥസ്വാമിയെ കാണാൻ വീട്ടുനടയിൽ കാത്തുനിൽക്കുകയായിരുന്നു. അവരുടെ സംഭാഷണത്തിനുശേഷം ശ്രീ രാജൻ തമ്പുരാന്റെ ചിലവിലും

എപ്പോടിലും വിധിപ്രകാരമുള്ള ധാരാപാത്രം ഉണ്ടാക്കുകയും വേദാഗമ വിധിപ്രകാരമുള്ള ധാര നടത്തുകയും ചെയ്തു. ആ പാത്രമാണ് ഇന്നും ഈ ക്ഷേത്രത്തിൽ ധാരയ്ക്കുപയോഗിക്കുന്നത്.

നാല്പത്തിരണ്ടു ദിവസത്തെ ധാരയോടുകൂടി ആ ക്ഷേത്രബാധോപദ്രവക്കാരന്റെ രോഗദുരിതങ്ങൾ മാറി ശാന്തി ലഭിച്ചു.

## ആദ്ധ്യാത്മിക സന്ദേശം

ശ്രീ സ്വാമികൾ യോഗവിദ്യാ വിശാരദനായിരുന്നു എന്നതു് പ്രസിദ്ധമാണ്. ജ്ഞാനം, യോഗം, ഭക്തി ഇവ അർഹിക്കുന്ന സ്ഥാനം ആദ്ധ്യാത്മിക ജീവിതത്തിൽ ഇദ്ദേഹം നൽകിയിരുന്നതും ശിഷ്യന്മാർക്ക് അധികാരഭേദമനുസരിച്ചു ഉപദേശിച്ചു് വന്നിരുന്നതുമാകുന്നു. ചര്യാ, ക്രിയാ, യോഗം, ജ്ഞാനം ഇങ്ങനെ നാലു ഘട്ടങ്ങളായി സ്വാമികളുടെ ആദ്ധ്യാത്മിക ആചാരങ്ങളെ വകതിരിക്കാവുന്നതാണ്. യമനിയമാസനാദികളിൽപ്പെടുന്നതും, ദേഹത്തിന്റെ ബാഹ്യ ശൌചം മുതൽ മാനസിക ശൌചംവരെയുള്ള എല്ലാത്തരം സാധനകളും "മെയ്ശുദ്ധി" എന്നു പറയാം. ഇതു് "ചര്യ" യാണ്. സര്വ്വവ്യാപിയും, സർവജ്ഞനുമായ ഒരു ചൈതന്യമുണ്ടെന്നുള്ള ദൃഢ വിശ്വാസത്തോടുകൂടി ആ ചൈതന്യത്തെഗുരുനിർദ്ദേശാനുസരണം പൂജിക്കുന്നതിന് "ക്രിയ" എന്നുപറയുന്നു. (അങ്ങനുള്ള പൂജെ ക്രിയെയ്) പ്രാണായാമസിദ്ധിയോടുകൂടി നാദാനുസന്ധാനം ചെയ്തു മനോലയം പ്രാപിക്കുന്നതു് "യോഗ"മാണ് "ഓശൈ പെറും ധ്യാനമേ യോഗ"മെന്നു വേദവാക്യമുണ്ടു്. നാദാനുസന്ധാനം ചെയ്തു മനോലയം പ്രാപിച്ചു് മനസ്സു സ്ഥിരമാകുമ്പോൾ "ജ്ഞാനം" സിദ്ധിക്കുന്നു അതിനാൽ തുടങ്ങുന്നതു് എവിടെ നിന്നായാലും ലക്ഷ്യം ജ്ഞാനമാണ്. ജ്ഞാനലബ്ധിക്കുതകാത്ത ഏതുതരം ആചാരങ്ങളും, വ്രതങ്ങളും, ഉപാസനകളും കൈവല്യപ്രദങ്ങളല്ല. ജ്ഞാനവഴി കാണിച്ചുതരുന്നതും, തരേണ്ടതും ഗുരുവാണ്. ഗുരു ഉപദേശിച്ചുതന്ന വഴി മുന്നോട്ടു പോയാൽ പരമപദം പ്രാപിക്കാമെന്നുള്ളതു് തീർച്ചയാണ്. എല്ലാ

വിധ ആചാരാനുഷ്ഠാനങ്ങളും അവയുടെ ആന്തരാത്ഥം മനസ്സിലാക്കി ചെയ്യേണ്ടതാണെന്ന് സ്വാമിജിതന്നെ നിഷ്കർഷിച്ചിട്ടുണ്ട്. കേവലം കർമ്മ കാണ്ഡപരമായ ആചാരങ്ങൾ കൈവല്യ സിദ്ധിക്ക് ഉതകുന്നതല്ലെന്ന് അദ്ദേഹം പറയാറുണ്ടായിരുന്നു. പാണ്ടു് ഉണ്ടായിരുന്നവയെ അതേപടി ശരിയ്ക്കു് നാം ധരിക്കണമെന്ന അഭിപ്രായക്കാരനായിരുന്നു സ്വാമികൾ. കൈവല്യ സിദ്ധിക്കായി അദ്ദേഹം നിർദ്ദേശിച്ചിരുന്ന മാർഗ്ഗത്തിന് "ശ്രീ ശിവരാജയോഗ"മെന്ന് പറയപ്പെടുന്നു. ശിവരാജയോഗവിദ്യ ആദിമുതൽ ഇതുവരെയും ഗുരുശിഷ്യ പരമ്പരയായി ഭാരതത്തിൽ പ്രചരിച്ചുവരികയാണ് ഏതു വിദ്യയും ഗുരുവിൽനിന്നും നേരിട്ട് അഭ്യസിക്കേണ്ടതാകുന്നു. അതുപോലെ ശിവരാജയോഗ വിദ്യാ രഹസ്യവും ഗുരുവിൽ നിന്നു തന്നെ നേരിട്ടുമനസ്സിലാക്കേണ്ടതാണ്. യോഗ വിദ്യാരഹസ്യങ്ങൾ ശരിയായ വിധത്തിൽ ഈ ലോകത്തു പരക്കേണ്ടതു സാധകന്മാരായ ശിഷ്യന്മാർ മുഖേനയാണ്, അല്ലാതെ എളുപ്പത്തിൽ വഴി തെററിപ്പിക്കുന്ന ഗ്രന്ഥങ്ങൾ മുഖേനയല്ല. ആയതിനാൽ ശിവരാജയോഗവിദ്യാരഹസ്യങ്ങളെക്കുറിച്ച് കൂടുതലായി ഒന്നും ഇവിടെ വിസ്തരിക്കുന്നില്ല.

ലോകത്തിൽ കർമ്മബന്ധമനുസരിച്ചു ഭിന്നതരത്തിലുള്ള വാസനകളോടും കഴിവുകളോടും കൂടിയാണ് മനുഷ്യൻ ജനിക്കുന്നതു്. മനുഷ്യന് ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ ആദ്ധ്യാത്മികമായി മുന്നേറണമെന്ന ആഗ്രഹം ജനിക്കാതിരിക്കുകയില്ല. എന്നാൽ, എല്ലാനിലകളിലുമുള്ളവക്കും ആദ്ധ്യാത്മികോൽക്കർഷം ഉണ്ടാക്കുന്നതിന് 'ശിവരാജ യോഗവിദ്യ' ഇന്നു് ഇൻഡ്യയിൽ നിലവിലുള്ള എല്ലാ വിധ സാധനാക്രമങ്ങളെക്കാളും എളുപ്പത്തിൽ ഉപയോഗപ്പെടുന്നതാണ്.

ശിവരാജയോഗവിദ്യാതത്ത്വം എന്നതു് വേദാന്ത തത്ത്വമാണ്. വേദാന്ത തത്ത്വം സാക്ഷാൽക്കരിക്കുന്നതിന് എളുപ്പവഴി ശിവരാജയോഗമാകുന്നു. ആദിവേദത്തിൽ "അകര മുതലക്ഷരം കലൈയരത്തും

യിറെറയൻറതിനാൽ ഭകവനൊൻറു താൻ" എന്ന വചന
മുണ്ടു്. അകാരാക്ഷരം തൊട്ടുള്ള എഴുത്തുകൾ പ്രണവത്തിൽ നിന്നാ
ണു് ഉത്ഭവിച്ചിട്ടുള്ളതെന്നും ഈശ്വരനൊന്നേയുള്ളു എന്നുമാണിതി
ൻെറ അർത്ഥം. ഏക ദൈവ തത്വം ആരും പുതിയതായി ഈ
ലോകത്തു് ഉപദേശിച്ചിട്ടുള്ളതല്ല. ഇതു് അതിപുരാതന
മായ ഒരു തത്വമാണു് വേദത്തിൽ നിന്നും കാര്യങ്ങൾ ഗ്രഹിച്ചു്
ഓരോ മഹാത്മാക്കൾ ഓരോ കാലത്തു് പ്രവചിച്ചിട്ടുള്ളതല്ലാതെ ഈ
തത്വങ്ങൾ ആരുടേയും പുതിയ കണ്ടുപിടിത്തങ്ങളല്ല. യഥാർത്ഥ
വസ്തു ഒന്നേയുള്ളു എന്നുള്ളതിനാൽ ഭിന്നമായി കാണുന്നതെല്ലാം
ഒടുവിൽ ഒന്നിൽതന്നെ ലയിക്കുന്നു. നാമ രൂപ ഭേദങ്ങൾ കൊ
ണ്ടുള്ള വ്യത്യാസങ്ങൾക്കും അപ്പുറമാണു് അദ്വൈതാവസ്ഥ. മൂർത്തീ
കരിച്ചിട്ടുള്ളതെല്ലാററിനും ഒരു കാലത്തു് മാററമുണ്ടാകും. "താനായി
നിറൈന്ത തത്പരമൊൻറ തർക്കയാനും ശരിയില" ഇതു മാണിക്യ
വാചകർക്കു് ചിദംബരത്തുവച്ചു് ലഭിച്ച അശരീരി വചനമാണു്.
താനല്ലാതെ അന്യമായി മററൊന്നില്ലാത്ത വസ്തുവിനു്, അശരീ
രിയായിപ്പറയുന്ന ചിദംബരനാഥനും തുല്യമല്ല എന്നാണു് താല്പര്യം.
ഋഗ്വേദം വേദാന്തമാണു്. എന്നാൽ പൗരോഹിത്യ കർമ്മങ്ങൾ വർ
ദ്ധിച്ചുവന്നതോടുകൂടി വേദത്തിൻെറ യാഥാർത്ഥ്യം പുരോഹിത വർ
ഗ്ഗം മറച്ചുകളഞ്ഞു. വേദാന്ത തത്വ സാക്ഷാൽക്കാരം യോഗം
കൊണ്ടു സിദ്ധിക്കുന്നു. "യോഗമില്ലാൽ ജ്ഞാനമെന്ന വീൺ, വീ
ണയ്യാ" എന്നു് ശ്രീ അഗസ്ത്യർ പ്രസ്താവിച്ചിട്ടുണ്ടു്. യോഗ സാധ
നയോടുകൂടിയ ഏതു തരം ഉപാസനകളും സിദ്ധിയെ പ്രാപി
ക്കുന്നു. യോഗബലത്തോടുകൂടിയ ഭക്തിയാണു് മെച്ചം. ഭക്തി,
സാധനമന്ത്രദീക്ഷയോടുകൂടിയാണു പ്രവർത്തിക്കേണ്ടതു്. പ്രാണ
സംയമനത്തോടുകൂടിയ മന്ത്രോപാസനയാണു് ഉത്തമം. മന്ത്രാക്ഷ
രങ്ങൾ ചിലർ ശിഷ്യസമ്പത്തിനുവേണ്ടിയും ധനത്തിനുവേണ്ടിയും
ഉപദേശിക്കുകയും ഉച്ചരിക്കുകയും ചെയ്യുന്നതുകൊണ്ടു് വലിയ
പ്രയോജനങ്ങളൊന്നും സിദ്ധിക്കുകയില്ല. "ശിവോഹം" എന്ന

വാക്യത്തിന്റെ അത്ഥം അനുഭവത്തിൽ കൊണ്ടുവരുന്നതിനു ശിവ രാജയോഗം എളുപ്പത്തിലുള്ള ഒരു വഴിയാണ്.

(ശി വ.) എന്ന രണ്ടക്ഷരങ്ങളെ ഗുരു ഉപദേശിക്കുന്ന രീതിയിൽ " ഉപയോഗപ്പെടുത്തി സാധന ചെയ്താൽ രാജയോഗ സിദ്ധി ലഭിക്കുമെന്നുള്ളതിനാൽ ശ്രീ അയ്യാ തിരുവടികളുടെ മാർഗ്ഗം ശിവരാജയോഗമെന്നു പറയപ്പെടുന്ന മാനസിക പൂജ ശ്രേഷ്ഠമായിട്ടുള്ളതാണ്. ഇതിന് ഗുരൂപദേശം അവശ്യമാണ്. മൌനം സർവ്വാത്ഥ സാധകമെന്നു പറയുന്നതു് മാനസിക പൂജയെ കുറിച്ചാണ്. മനുഷ്യശരീരത്തിന് ബാല്യം, കൌമാരം, യൌവനം എന്നുള്ള മാററങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. എന്നാൽ വാദ്ധക്യ കാലത്തു് രോഗങ്ങൾ തനിയെ ഉപദ്രവിച്ചുതുടങ്ങുന്നു. ആ കാലത്തു് ശാന്തമായി ജീവിക്കുന്നതിനാണ് യോഗമാർഗ്ഗം നേരത്തെ ശീലിക്കുന്നതു്. "യോഗം പൂർത്തിയാകുമ്പോൾ ജ്ഞാനം തനിയെ ലഭിക്കുന്നു. ജ്ഞാനം എന്നതു് ഈശ്വരതത്വമാണ് ഈ ലോകത്തു് ശ്രേഷ്ഠൻ എന്നു പറയുന്നതു് ജ്ഞാനിയെയാണ്. വൈരാഗ്യം കൊണ്ടു് ചിലർക്കു് ചില സിദ്ധികൾ ചിലപ്പോൾ സിദ്ധിച്ചു എന്നുവരാം. പക്ഷെ അതു സ്ഥിരമോ പൂർത്തിയായ ജ്ഞാനമോ അല്ല. സാധാരണ വാർദ്ധക്യ കാലത്തു് ചിലക്കു് ബാഹ്യപൂജാദികൾക്കുപോലും പ്രയാസമായിട്ടാണ് കണ്ടു വരുന്നതു്. അതുതിനാൽ, പിന്നെയെന്നു വയ്ക്കാതെ നേരത്തെ യോഗം ശീലിക്കുന്നതാണ് ഏററ ഉത്തമം. ജീവിതത്തിന്റെ ലക്ഷ്യം തന്നെ കൈവല്യമാണല്ലോ. അല്ലാതെ സിദ്ധികളോ മററു് ഐശ്വര്യങ്ങളോ അല്ലാ എന്ന് വിവേകികളായ മനുഷ്യർ പ്രത്യേകം ഓർമ്മിക്കണം. "ഓശപോയ് യൊഴിന്തയിടമേ മുക്തി" എന്നും "അശൈയററവക്കേ മോക്ഷം" എന്നും മററുമുള്ള മഹദ്വചനങ്ങൾ യോഗ മഹത്വത്തെ പ്രഖ്യാപിക്കുന്നു. ആശകളൊടുങ്ങുന്നതിനുള്ള എളുപ്പവും പ്രധാനവുമായ വഴി ശിവരാജയോഗ സാധനയാണ്. സർവ്വ്യ

പിയും അത്രപിയുമായ ഈശ്വരൻ ഭക്തന്മാക്ക് അവരവരുടെ സ്വരൂപധ്യാനം പോലെ പലവിധത്തിൽ ദർശനം നൽകുന്നു. ഗൃഹസ്ഥാശ്രമത്തിലിരുന്നുകൊണ്ടുതന്നെ കൈവല്യം നേടാം എന്നുള്ളതാണ് ശിവരാജയോഗത്തിനുള്ള മേന്മ. സർവവ്യാപിയായ ജഗദീശ്വരൻ ഓരോ ജീവിയിലും അറിവായിരിക്കുന്നു. ഈശ്വരശക്തി, മനുഷ്യനിൽ ക്രിയാശക്തി, ഇച്ഛാശക്തി, ജ്ഞാനശക്തി ഇവകളായി പ്രവർത്തിച്ചു കൊണ്ടിരിക്കുകയാണ്. ഇതു് ആത്മജ്ഞാനം കൊണ്ടുമാത്രമേ ബോദ്ധ്യമാകുവാൻ സാധിക്കുകയുള്ള. ഗുരുവിൻെറ ഉപദേശാനുസരണം മന്ത്രോപാസന ചെയ്താൽ, ക്രമേണ ദർശനങ്ങൾ ലഭിച്ച് അതുവഴി പല അനുഭവങ്ങൾ ഉണ്ടാകുകയും, ഒടുവിൽ ആദ്ധ്യാത്മികമായ സംശയങ്ങൾക്ക് നിവൃത്തി ഉണ്ടാകുകയും ചെയ്യുന്നു. പ്രാണൻ 'ഓം' എന്ന ശബ്ദത്തോടുകൂടി എല്ലാജീവനിലും ലയിച്ചുകിടക്കുന്നു. പ്രാണവായു, മൂലാധാരദ്വാരവീണാദണ്ഡത്തിലുള്ള ബ്രഹ്മനാഡിയിൽകൂടി ഹൃദയസ്ഥാനത്തു ലയിച്ചിട്ട് അവിടെ നിന്നും ബ്രഹ്മരന്ധ്രത്തിൽ ലയിക്കുമ്പോൾ ജീവപരയോരൈക്യമുണ്ടാകുന്നു. പ്രാണൻ ലയിക്കുന്നിടത്തു മനസ്സും ലയിക്കുന്നു. ഇതുതന്നെയാണ് യോഗം ഇതു ജ്ഞാനപ്രദവും കൈവല്യപ്രദവുമത്രേ എങ്ങിനെയാണ് ലയത്തിനുവേണ്ടി സാധന ചെയ്യേണ്ടതെന്നുള്ളകാര്യം ഗുരു മുഖത്തിൽ നിന്നുതന്നെ അറിയേണ്ടതാണ്. "ജീവൻ പരത്തോടമരും തിരുക്കുത്തൈ അറിവായ് മാങ്കയിലെ" എന്ന് സിദ്ധന്മാർ പാടിക്കാണുന്നു. നമ്മുടെ മത ഗ്രന്ഥങ്ങളിൽ അനവധി തത്വങ്ങൾ പ്രതിപാദിക്കപ്പെട്ടുകാണുന്നുണ്ട്. പക്ഷെ അവയെ നാം അറിയുക എന്നതു് കേവലം ബുദ്ധിപരമായ ഒരു വ്യാപാരം മാത്രമേയാകുന്നുള്ളൂ അനുഭവമുണ്ടാകുന്നതിന് നാം എന്തുചെയ്യുന്നമെന്ന് കാണിക്കുന്ന സാധനമുറകൾ അപൂർവ്വമായിട്ടേ ഗ്രന്ഥങ്ങളിൽ കാണാൻ സാധിക്കുകയുള്ളൂ. ശ്രീ തിരുവടികൾ ഓരോരുത്തർക്കും, അവരവർക്ക് യോജിച്ച വിധത്തിൽ അധികാര ഭേദമനുസരിച്ച് എങ്ങിനെയാ

ണ് സാധന ചെയ്യേണ്ടതെന്ന് പ്രത്യേകം നിഷ്കർഷിച്ചിട്ടുണ്ടായിരുന്നു. എവിടെ തുടങ്ങണം, എങ്ങിനെ അവസാനിപ്പിക്കണം എന്നും മററും വ്യക്തമായി അദ്ദേഹം ഉപദേശങ്ങൾ മുഖേന പറഞ്ഞിട്ടുണ്ട്. ഇതു സംബന്ധിച്ചുള്ള യാഥാർത്ഥ്യങ്ങൾ അദ്ദേഹത്തിന്റെ ശിഷ്യപരമ്പരയിലുള്ളവർക്ക് ഇന്നും അറിയാവുന്നതാണ്. യോഗാഭ്യാസപരമായി ഏററവും രഹസ്യമായ സാധനമുറകൾ തിരുവടികൾക്ക് വശമായിരുന്നു. ഗുരുശിഷ്യബന്ധരൂപേണയല്ലാതെ ഗ്രന്ഥരൂപേണ അതിരഹസ്യമായ ഈ തത്വങ്ങളെ പരസ്യമാക്കാൻ പാടില്ലെന്നാണ് വയ്പ്. ഒരു ഗവേഷണശാലയിൽ ഒരു ശാസ്ത്ര വിദ്യാർത്ഥിയ്ക്കുണ്ടാകുന്ന അനുഭവങ്ങൾ പ്രത്യക്ഷങ്ങളായിരിക്കുന്നതുപോലെ ആദ്ധ്യാത്മിക ലോകത്തിൽ ഓരോ പടിയായുള്ള പ്രത്യക്ഷാനുഭവങ്ങൾ യോഗസാധനകൊണ്ട് സിദ്ധിക്കുന്നതാണ്. യോഗസാധന അതിന്റെ മുറ പ്രകാരം ചെയ്തു വരുമ്പോൾ സിദ്ധികളും അവയുടെ മുറപ്രകാരം സിദ്ധിച്ചുകൊണ്ടിരിക്കും. സിദ്ധിയും മുക്തിയും ശിവരാജയോഗ സാധനകൊണ്ട് സിദ്ധമാകുമെന്നാണ് അനുഭവവും പ്രമാണവും നമ്മെ പഠിപ്പിക്കുന്നത്.

## ശ്രീ ശിവരാജയോഗി തൈയ്ക്കാട്ട് അയ്യാസ്വാമി സ്മാരക അദ്ധ്യാത്മ വിദ്യാസംഘം

പണ്ഡിതവരേണ്യനും ശിവരാജയോഗ വിദ്യാ വിശാരദനുമായിരുന്ന ശ്രീ സ്വാമികളുടെ പാവനസ്മരണയെ നിലനിറുത്തുന്നതിനും, അദ്ദേഹത്തിന്റെ സമാധിസ്ഥാനത്ത് പ്രതിഷ്ഠിച്ചിട്ടുള്ള ശിവക്ഷേത്രത്തിലെ പൂജാദികൾ മുൻ പതിവനുസരിച്ച് വിധിപ്രകാരം നടത്തിക്കൊണ്ടുപോകുന്നതിനും, തിരുവടികളുടെ ആദ്ധ്യാത്മിക സന്ദേശത്തെയും സാധനമുറകളേയും പ്രചരിപ്പിക്കുന്നതിനുമായി ആദ്യം പതിനേഴു പേരടങ്ങിയ ഒരു സംഘം ശ്രീ ലോകനാഥപണിക്കർ സ്വാമി അദ്ദേഹത്തിന്റെ സമാധിയ്ക്കു മൂന്നു മാസം

മുമ്പ്, 1955 ജനുവരി 30-ാം തീയതി രൂപീകരിച്ചു. ശ്രീ സ്വാമി തിരുവടികളുടെ പരമ്പരയിൽ നിന്നും ഉപദേശം സ്വീകരിച്ചിട്ടുള്ള വരും ശ്രീ ലോകനാഥസ്വാമികളുടേയും ശ്രീ പഴനിസ്വാമികളുടേയും ശിഷ്യന്മാരും ഭക്തന്മാരുമടങ്ങിയതാണ് പ്രസ്തുത സംഘം. ശ്രീ അയ്യാസ്വാമി തിരുവടികൾ സമാധിയായിട്ട് ഇപ്പോൾ (1134 കർക്കടകത്തിൽ) അൻപതുവർഷം കഴിഞ്ഞിരിക്കുന്നു.

ഈ സംഘത്തിൻെറ രക്ഷാധികാരിയായിരിക്കുന്നത് തിരുവടികളുടെ രണ്ടാമത്തെപുത്രനും അവധൂതനായി നടക്കുന്നയാളും എൺപത്തി ആറു വയസ്സോളം പ്രായംവരുന്ന ദേഹവുമായ ശ്രീ പഴനി വേലയ്യാ സ്വാമിയാകുന്നു.

ശ്രീ അയ്യാസ്വാമി തിരുവടികൾക്ക് ഒരു ദിവസം ദേവീ ദർശനം കൊടുത്തിട്ട് "നാളെ ഒരു മഹാത്മാവിനെ കാണാൻ ഇടയാകും. നിരപരാധിയും എൻെറ ഭക്തനുമായ അവനെ ഇപ്പോഴത്തെ നിലയിൽ നിന്നും മോചിപ്പിക്കണം" എന്ന് അരുളിച്ചെയ്തിട്ട് അന്തർദ്ധാനം ചെയ്തു. മുൻകാലങ്ങളിൽ ജയിൽ പുള്ളികളെ ഗവണ്മെൻറു തോട്ടങ്ങളിൽ കൊണ്ടുപോയി ജോലി ചെയ്യിക്കുക എന്നൊരു ഏർപ്പാടുണ്ടായിരുന്നു. ശ്രീ അയ്യാവിനു ദർശനം കിട്ടിയതിൻെറ പിറെറ ദിവസം കുറെ ജയിൽപ്പുള്ളികളെ റസിഡൻസിയിൽ ജോലിക്കായി കൊണ്ടുവന്നു. സ്വാമികൾ ആഫീസ്സ് ജോലിയിൽ വ്യാപൃതനായിരിക്കുമ്പോൾ ഒരു പക്ഷി ജനലിന്നരികിൽ വന്നിരുന്നു ഉറക്കെശബ്ദിച്ചു. അദ്ദേഹം ഗുരുദേവന്മാരോടുകൂടി ആശ്രമിക്കയിൽ സഞ്ചരിച്ചിരുന്നകാലത്ത് പലതും അഭ്യസിച്ച കൂട്ടത്തിൽ പക്ഷിഭാഷയും വശപ്പെടുത്തിയിരുന്നു. അതിനാൽ ആ പക്ഷി ചിലച്ചത് ഇന്നതാണെന്നു മനസ്സിലാക്കിക്കൊണ്ട് ആഫീസ്സ് മുറിക്കു വെളിയിൽ വന്നപ്പോൾ അദ്ദേഹം കണ്ടതു് കുറെ ജയിൽപ്പുള്ളികളെയും, അവരിൽ തലേദിവസം ദേവി അരുളിച്ചെയ്ത മഹാത്മാ

വിനെയും ആയിരുന്നു. അദ്ദേഹം ഉടൻ തന്നെ ആ മഹാത്മാവിൻെറ അടുത്തു ചെന്നു് വന്ദിച്ചിട്ടു്, ജയിൽ വാർഡന്മാരുടെ അനുവാദത്തോടുകൂടി പുള്ളിയെ സ്വാമിജിയുടെ ആഫീസു മുറിയിൽ കൂട്ടിക്കൊണ്ടു പോയി. അവിടെ ഇരുന്നുകൊണ്ടു്, റസിഡണ്ടും കൊട്ടാരവുമായി ധൃതഗതിയിൽ എഴുത്തുകുത്തുകൾ നടത്തി. അന്നു തന്നെ ആ സാധുവിനെ ജയിൽ മോചിതനാക്കി. ആരോ ചെയ്ത കുററത്തിനു് മൗനിയായിരുന്ന ഇദ്ദേഹത്തിനോടു പോലീസു് ചോദ്യം ചെയ്തതിനു്, ഉത്തരം പറയായ്കയാൽ ഇയാൾ തന്നെ സാക്ഷാൽ കുററക്കാരനെന്നു് തോന്നി കേസ്സു് ചാർജ്ജ ചെയ്തു. ന്യായാധിപൻെറ ചോദ്യത്തിനു് വക്കീലില്ലാത്ത പ്രതി മൗനം ദീക്ഷിച്ചതുകൊണ്ടു് പ്രതി കുററക്കാരനാണെന്നുദ്ദേശിച്ചു് ശിക്ഷിച്ചു് ജയിലിലടച്ചു. ഈ സാധുവിനെ മധുരയിൽ നിന്നാണു് ഇവിടെ കൊണ്ടുവന്നതു്. സുഖത്തിലും ദുഃഖത്തിലും സമചിത്തതയോടെ പെരുമാറിവന്ന ഈ മഹാത്മാവു് ഈ ശിക്ഷയിലും തീരെ ദുഃഖിച്ചില്ല. മോചനംലഭിച്ചതിൽ സന്തോഷിച്ചുമില്ല. ശ്രീ അയ്യാ ഈ മഹാത്മാവിനെ തൻെറ ഗൃഹത്തിൽ കൂട്ടിക്കൊണ്ടു പോകുകയും കുറെ ദിവസം തന്നോടൊന്നിച്ചു് താമസിപ്പിക്കുകയും ചെയ്തു. ശ്രീ പഴനിസ്വാമിക്കു് ആദ്യം പിതാവു തന്നെ ഉപദേശം കൊടുത്തിരുന്നു. എങ്കിലും, തിരുവടികൾ ഈ മഹാനെക്കൊണ്ടു് വേണ്ടതു പരിശീലിപ്പിച്ചു കൊടുത്തു. (**Research on Dravidan History**) ദ്രാവിഡന്മാർ ആദികാലത്തു് ഉപാസിച്ചിരുന്ന ദേവത "വാളൈപകവതി"എന്നൊരു ദേവതയെയായിരുന്നു. എന്നു ചരിത്രത്തിൽകാണുന്ന ആ ദേവതയുടെ മന്ത്രമാണു് നമ്മുടെ രക്ഷാധികാരിയ്ക്കു് ഈ മഹാനായ യോഗിയിൽ നിന്നുംതിരുവടികളുടെ അനുഗ്രഹത്താൽ സിദ്ധിക്കാനിടയായതു്. ഇങ്ങനെയുള്ള ഒരു മഹാനാണു് ഇന്നു് ഈ സംഘത്തിൻെറ മാർഗ്ഗദർശിയും രക്ഷാധികാരിയുമായിരിക്കുന്നതു്.

ക്രിസ്തുവും ബുദ്ധനും സമാധിയായി എത്രയോ വർഷങ്ങൾ കഴിഞ്ഞതിനു ശേഷമാണ് ആ മഹാത്മാക്കളുടെ ആദ്ധ്യാത്മിക പ്രഭാവം ഈ ലോകത്തിൽ വ്യാപിച്ചുതുടങ്ങിയതു്. ആദ്ധ്യാത്മികാനുഭൂതിയിൽ ഒട്ടും പിന്നോക്കമല്ലാത്ത തിരുവടികളെ കുറിച്ചും കാലക്രമേണ ലോകമറിഞ്ഞാൽ മതിയെന്നായിരിക്കാം ഗുരുദേവന്റെയും സർവ്വേശ്വരന്റെയും നിശ്ചയം എന്നു് തോന്നിപ്പോകുന്നു. പഞ്ചഭൂതാത്മകമായ ശരീരം മൂലാധാരാദിഷഡാധാരങ്ങളേയും, അഗ്നി, സൂര്യ, ചന്ദ്ര മണ്ഡലാദികളേയും, ബ്രഹ്മാവിഷ്ണുരുദ്രഗ്രന്ഥികളേയും, കുണ്ഡലിനിശക്തിയേയും, സഹസ്രാരപത്മത്തേയും, ദശവായുക്കളേയും, ബ്രഹ്മനാഡിയേയും ഉൾക്കൊണ്ടു് ആത്മാവിന്റെ ഉപാധിയായി പരിണമിച്ചിരിക്കുന്നു. കുണ്ഡലിനിശക്തിയെ ഉണർത്തി, നാദാനുസന്ധാന സാധനയാൽ നിർവ്വികല്പ സമാധിയിൽ ലയിക്കുമ്പോൾ മുമുക്ഷു കേവലാത്മപ്രകാശമയനായി, കൈവല്യ സിദ്ധനായി, ശിവരാജയോഗിയായി ഭവിക്കുന്നു. ക്ഷിപ്ര സാദ്ധ്യമായ ശിവരാജയോഗ വിദ്യയിൽ കൂടി ലോകർ ആത്മജ്ഞാനം സിദ്ധിച്ചു് ശാന്തിയടയട്ടെ.

ഓം. ശാന്തി ശാന്തി.